# സഹോദരി

(കല, ശാസ്ത്രം, സംസ്കാരം, സാഹിത്യം മുതലായ വിഷയങ്ങൾ
ഉൾക്കൊള്ളുന്ന ഒരു ഉത്തമ മാസിക.)



THE "SAHODARI"
QUILON
1945 SEPTEMBER

പത്രാധിപർ,
കെ. കാർത്തികേയൻ എം. എ.

# അനുക്രമണിക.



---


## വരിസംഖ്യ.

ആണ്ടേയ്ക്കു മുൻകൂർ 5 ക. തവണകളിൽ 6 ക. ഒററപ്രതിക്ക് 8 ണ.

## പരസ്യക്കൂലി

ഫുൾപേജ് 40-ക. അരപേജ് 20-ക. കാൽപേജ് 10-ക.

മാനേജർ.

# സഹോദരി

| പുസ്തകം ൯ | ൧൯൪൮ സെപ്തംബർ | ലക്കം ൧൨ |
|---|---|---|

## പ്രജാപ്രഭുത്വമോ?

(ജോർജ് ബർനാഡ്ഷാ)

പരിഭാഷകൻ പി. കുഞ്ഞുകൃഷ്ണൻ ബി. ഏ; ബി. എൽ.

ആളുകൾ എന്നെ പലവിധത്തിലും പറയാറുണ്ട്. ഞാനൊരു പ്രജാപ്രഭുത്വവിരോധിയായിട്ടു തോന്നുന്നു. കഴിഞ്ഞദിവസം സർ ഹാരാൾഡ് വെബ്ബ് എന്നെ ഒരു പഴഞ്ചൻ ടോറിയായിട്ടു വിവരിച്ചു. ഈ ജീവിതത്തിൽ എന്നെ എല്ലാപേരുകളും പറഞ്ഞു വിളിച്ചിട്ടുണ്ട്. ഈ ലേബലുകൾ എല്ലാം എനിക്കു പരിചിതങ്ങളാണ്. ഉത്തമവിശ്വാസത്തോടുകൂടി വരികയാണെങ്കിൽ അവയിൽ എനിക്കു പ്രതിഷേധവുമില്ല.

പ്രജാപ്രഭുത്വം—വസ്തുതകളോടു ബന്ധമില്ലാത്ത ഒരു ചിന്താഗതി—അതിനോട് ഇണങ്ങിച്ചേരുന്നതിനു ഞാൻ വളരെ വൃദ്ധനായിപ്പോയി. എഴുപതുവർഷക്കാലം ഞാനിപ്പോൾ രാഷ്ട്രീയകാര്യങ്ങളിൽ ഏർപ്പെട്ടുകഴിഞ്ഞു. ചരിത്രത്തിൽനിന്നും പഠിക്കേണ്ട പാഠങ്ങൾ എന്തെല്ലാമെന്നു ഇതിനകം മനസ്സിലാക്കിയിട്ടുണ്ട്. മനുഷ്യശാസ്ത്രം പഠിക്കുന്ന ഒരു വിദ്യാർത്ഥിയാണു ഞാൻ. ജനസാമാന്യത്തിന്റെ ശബ്ദം ദൈവത്തിന്റെ ശബ്ദമാണെന്നും ഇരുപത്തൊന്നുവയസ്സിനുമുകളിൽ പ്രായമുള്ള എല്ലാവരുടെയും രാഷ്ട്രീയവിജ്ഞാനവും ബുദ്ധിശക്തിയും അപ്രമേയവും തെററുപററാത്തതുമാണെന്നും ആരെങ്കിലും കരുതുന്നെങ്കിൽ അവർ വെറും സ്വപ്നലോകത്തു ജീവിക്കുകയാണു ചെയ്യുന്നതു്.

പ്രജാപ്രഭുത്വം എന്ന വാക്കുകൊണ്ടു് ഞാൻ അർത്ഥമാക്കുന്നതു്, ഒരു വിഭാഗക്കാർക്കു മാത്രമല്ല, ജനങ്ങൾക്കാകമാനം ഏററവും കൂടുതൽ ക്ഷേമം കൈവരുത്തുന്നതിനു ഉദ്ദേശിക്കപ്പെട്ടിട്ടുള്ള ഒരു സാമൂഹികവ്യവ

സ്ഥ എന്നാണു്. ഉദ്യോഗസ്ഥന്മാർ വ്യ വരിച്ചതും കാറൽമാക്ക്സ് ചൂണ്ടിക്കാണിച്ചതുമായ ഫാക്ടറികളിലെ ഭീകരഭയാനതകൾ നിലവിലിരിക്കെ ഫാക്ടറിനിയമം നടപ്പാക്കാൻ അൻപതു സംവത്സരം പിടിച്ചതും, അയർലൻറിനു് ഒരു ഹോംറൂൾ ആക്ററു പാസ്സാക്കുന്നതിനും അഴിക്കുന്നതിനും മുപ്പതുകൊല്ലം വേണ്ടിവന്നതും, രണ്ടു ലോകമഹായുദ്ധങ്ങളിൽ രാജ്യം ആമഗ്നമായപ്പോഴും, രാജാവു് സ്ഥാനമൊഴിയാൻ നിർബ്ബന്ധിതനായപ്പോഴും ആലോചിക്കുകപോലും ചെയ്യിട്ടില്ലാത്തതുമായ വെസ്റ്റ്മിൻസ്റ്ററിലൊ മറെറവിടെയോ ഉള്ള നിയമസഭമുഖേനയുള്ള ഒരു ഗവമ്മെൻറിനെയല്ല ഞാൻ തീച്ചയായും വിവക്ഷിക്കുന്നതു്.

ഇക്കാര്യത്തിൽ ഞാനൊരു ടോട്ടലിട്ടേറിയനാണു്. സ്വകാര്യസ്വത്തുടമസ്ഥന്മാരുടെയും കൃഷിക്കാരുടെയും കഷകത്തൊഴിലാളികളുടെയും ചെറുതരം വ്യാപാരികളുടെയും മേൽക്കോയ്മ പുലത്താൻ ശ്രമിച്ച ട്രിനിട്ടേറിയൻ ഗ്ലാഡ്സ്റ്റനിൽനിന്നും, നേതാക്കന്മാരെ വെസ്റ്റ്മിൻസ്റ്ററിൽ അധികാരത്തിൽ വച്ചുകൊണ്ടിരിക്കണമെന്ന ലാക്കോട്ടുകൂടിയവരും ആ കാര്യസാദ്ധ്യത്തിനായി വെറും വോട്ടുപിടിത്തക്കാരായി മാത്രം നടക്കുന്നവരുമായ രാഷ്ട്രീയപ്രവത്തകന്മാരിൽനിന്നും വ്യത്യസ്ഥനാണു് ഞാൻ.

പാർലമെൻറിൽ ഈ 'എസ്സ്' മെന്നും' 'നൊമെന്നും' പുകവലിക്കുന്ന മുറിയിലോ ലൈബ്രറിയിലോ ഇരുന്നു കഴിഞ്ഞുകൂടുന്നു. വോട്ടുചെയ്യാനുള്ള മണിയടിക്കുമ്പോൾ 'വിപ്പു'പറയുന്ന ഭാഗത്തേക്കു വോട്ടുചെയ്യുന്നു. അവരിൽ മിക്കവരെയും അവരുടെ നിയോജകമണ്ഡലക്കാർക്കു അറിഞ്ഞുകൂടാ. അവരെല്ലാം ഇപ്പോൾ തന്നത്താൻ വിളിക്കുന്നതു പ്രജാപ്രഭുത്വസമ്പ്രദായക്കാരെന്നാണു്. അവർ അററ്ലാൻറിക്കുചാർട്ടറിനെ സ്തുതിക്കുന്നു—അതു ടോട്ടലിട്ടേറിയനുമാണു്. അവക്കെന്നെ വിശ്വാസമില്ല. എന്തെന്നാൽ ഞാൻ ഒരു പാർട്ടിയിലുംപ്പെട്ട രാഷ്ട്രീയപ്രവത്തകനല്ല. ഏതെങ്കിലും പാർട്ടിക്കു് ഒരു കട്ടകുമണിയോളമെങ്കിലും പ്രജാപ്രഭുത്വസമ്പ്രദായംനേടാൻ കഴിയുമെങ്കിൽ ആ പാർട്ടിയെ അഭിനന്ദിക്കാൻ തയ്യാറുള്ള ഒരു ടോട്ടലിട്ടേറിയൻ ഡെമൊക്രാററാണു ഞാൻ.

സഖ്യകക്ഷികൾ പടിഞ്ഞാററൻ പ്രജാപ്രഭുത്വരാജ്യക്കാരാണെന്നു പറയുമ്പോൾ ഞാൻ ചിരിക്കുന്നു. പടിഞ്ഞാറു പ്രജാപ്രഭുത്വരാജ്യങ്ങൾ ഇല്ല. അവിടെ വെറും ധനാരാധനയെ ഉള്ളു. തനിഫാസിസ്ററുകൾ. കാബ്ഡനെയും ബ്രൈററിനെയും തള്ളിക്കളഞ്ഞിട്ടു സ്ഥിതിസമത്വക്കാർ പൊക്കിക്കാണിക്കുന്ന അധികസമ്പത്തിനെയും ആദായത്തെയും, ഇംഗ്ലീഷ്ഫാസിസമായ ഗവമ്മെൻറു പോഷിപ്പിക്കുന്ന മുതലാളിത്വത്തെയും മുറുകെ പിടിച്ചിരിക്കുന്നു. യഥാത്ഥത്തിൽ ഇന്നു് ഇംഗ്ലണ്ടു് യൂറോപ്പിലെ പ്രധാനഫാസിസ്റ്റ്രാജ്യമാണു്. യുദ്ധത്തെസ്സംബന്ധിച്ചു ചെയ്യുന്ന പ്രസംഗങ്ങളിൽ ഫാസിസത്തെ അവഹേളിച്ചു പ്രസംഗിക്കുന്ന ഫാസിസ്ററുകൾ അവർ എന്താണു ചെയ്യുന്നതെന്നു മനസ്സിലാക്കുന്നില്ല. മനസ്സിലാക്കുകയുമില്ല.

ജനങ്ങൾക്കുവേണ്ടിയുള്ള ജനങ്ങളുടെ ഗവമ്മെൻറിൽ ഞാൻ വിശ്വസിക്കുന്നു. എന്നാൽ ലിങ്കൻെറ ഗററിസ്ബറി പ്രസംഗ

ത്തിൽ പറയുന്ന ജനങ്ങളാൽ ഭരിക്കപ്പെടുന്ന ഗവൎമ്മെന്റിൽ വിശ്വസിക്കുന്നില്ല. അവരവൎക്കാവുന്നതു് അവരവർ ചെയ്യുക എന്നുള്ളതാണു് ഈ കാൎയ്യത്തിൽ പ്രകൃതി നിയമം. സാമാന്യമനുഷ്യരും അതിനുപരി പ്രത്യേക കഴിവുകളോടും സിദ്ധികളോടുംകൂടിയ മനുഷ്യരും എന്നു മനുഷ്യവൎഗ്ഗത്തെ രണ്ടായി തരംതിരിച്ചിരിക്കുന്നു എന്നുള്ളവിശ്വാസം പ്രജാപ്രഭുത്വസിദ്ധാന്തങ്ങൾക്കു വിരുദ്ധമല്ല. ഭൂതവൎത്തമാനകാലങ്ങളിലെ ചരിത്രം ഒന്നാകെ നമ്മെ ഈ പാഠം പഠിപ്പിക്കുന്നു. ഞാൻതന്നെ അസാമാന്യകഴിവുകളുള്ള ഒരു നാടകകൎത്താവും കലാകാരനായ തത്വചിന്തകനുമാണു്. പക്ഷേ ഇതു് എന്റെ സ്വന്തം ഡിപ്പാൎട്ട്മെന്റിൽമാത്രം. ഏററവും നല്ല നടനെപ്പോലെ നാടകം അഭിനയിക്കുന്നതിനോ, ഫിഡിൽ വായനക്കാരനെപ്പോലെ ഫിഡിൽ വായിക്കുന്നതിനോ എന്നാൽ സാധ്യമല്ല. വാസ്തവത്തിൽ ഇതുരണ്ടും എന്നെക്കൊണ്ടു സാധിക്കുന്നതല്ല. വോട്ടേഴ്'സ്'ലിസ്റ്റിൽ പേരുകാണുന്ന ഓരോരുത്തനും അവന്റെ ഔചിത്യബുദ്ധി ശരിയായിട്ടു പ്രയോഗിക്കാൻ കഴിവുള്ളവനാണെന്നു പറയുന്ന പ്രായപൂൎത്തിവാദക്കാരൻ ശുദ്ധഭ്രാന്തനാണെന്നേ പറയാനുള്ളു.

എന്നാൽ വോട്ടേഴ്'സ്'ലിസ്റ്റിൽ പേരുള്ള ഓരോരുത്തനും അവൻ വലിയ രാജ്യകാൎയ്യവിജ്ഞാനിയെന്നും, ഭാവി പ്രധാനമന്ത്രിയെന്നും, രാജ്യംഭരിക്കുന്ന ആളുകളുടെമേൽ അവരുടെ വിധികൎത്താക്കളായി അഞ്ചുകൊല്ലം ഇരിക്കുന്നതിനുള്ള യോഗ്യതയുണ്ടെന്നും വിചാരിക്കുന്നതാണു് ഇതിനേക്കാൾ വലിയഭ്രാന്തു്. ഇക്കൂട്ടരെ സ്വതന്ത്രരായി വിടുക. അപ്പോൾകാണാം അവർ സ്വയം നേതൃത്വംനടിച്ചു ഒരു അഡോൾഫ് ഹിററ്'ലറിന്റേയോ, ലെയിഡന്റേയോ അതുപോലെയുള്ള ഏതെങ്കിലും പ്രസംഗക്കാരന്റേയോ സേനാനായകന്റേയോ സിനിമാ ആൿറററിന്റേയോ പിയാനൊ വായനക്കാരന്റേയൊ പാദങ്ങളിൽ ദണ്ഡനമസ്കാരം ചെയ്യുന്നതു്. പ്രകൃതി ആവശ്യം അനുസരിച്ചു മാത്രമല്ല, വോട്ടർമാൎക്കു് അവരുടെ ഔചിത്യം പ്രയോഗിച്ചു തെരഞ്ഞെടുപ്പു നടത്തുന്നതിലേക്കു് ആവശ്യമുള്ളതിൽകവിഞ്ഞു് ഉത്തമനിയമനിൎമ്മാതാക്കളെ സൃഷ്ടിക്കുന്നുണ്ടു്. വോട്ടർമാർ അവരിൽ നിക്ഷിപ്തമായിരിക്കുന്ന ഔചിത്യം ശരിക്കു വിനിയോഗിക്കുകയാണെങ്കിൽ അവരുടെ ക്ഷേമൈശ്വൎയ്യങ്ങൾ പുലൎത്തുന്ന ഒരു ഗവൎമ്മെന്റുതന്നെ അവൎക്കു കിട്ടുന്നതാണു്. പ്രജാപ്രഭുത്വകാംക്ഷിയുടെ കൎത്തവ്യം, ജന്മനാഉള്ള ഉത്തമനിയമനിൎമ്മാതാക്കളെ കണ്ടുപിടിക്കുന്നതിനു ഉപയുക്തമായ ഒരു ഉപാധി ഉണ്ടാക്കുക, അവരിൽനിന്നും നമ്മുടെ നിയമനിൎമ്മാതാക്കളെ തെരഞ്ഞെടുക്കുക, ഇതാണു്. ഈ ഒരു മാൎഗ്ഗദൎശിത്വം ഇല്ലാതിരുന്നാൽ വോട്ടർമാർ ഇന്നു ചെയ്യുന്നതു തുടൎന്നുചെയ്യും. ഫലം നമ്മുടെ കൺമുമ്പിൽ ഇന്നു കാണുന്നതുതന്നെ.

മനുഷ്യസമുദായത്തിൽ പ്രജാപ്രഭുത്വാദൎശക്കാരും വിപരീതാഭിപ്രായക്കാരും എന്നു രണ്ടുകൂട്ടർ ഇല്ല. എല്ലാവൎക്കും ഗവൎമ്മെന്റു വേണം. അതിന്റെ രൂപത്തിൽ മാത്രമേ അഭിപ്രായവ്യത്യാസമുള്ളു. സാധാരണ പൗരനു ഭരിക്കപ്പെടുന്നതിനോടുതന്നെ കഠിനമായ എതിൎപ്പാണുള്ളതു്. സ്വാതന്ത്ര്യമെന്ന ശബ്ദത്തിന്റെപിറകെ അവൻ പായുന്നു. എന്നാൽ സ്വാതന്ത്ര്യവും ഗവൎമ്മെ

# കലയിലെ പ്രതിബിംബനം

(കാപ്പിൽ, കേശവൻ ബി. എ., ബി. എൽ.)

കല പ്രകൃതിയുടെ പ്രതിബിംബനമാണെന്നു പറയാറുണ്ടു്. എന്നാൽ എന്തിന്റെയെങ്കിലും പ്രതിബിംബനമാകാത്ത കലാസൃഷ്ടി സാദ്ധ്യമല്ലേ എന്ന ചോദ്യം സംഗതമാണു്. തികച്ചും പ്രതിബിംബന സ്വഭാവമില്ലാതെ—എന്നുപറഞ്ഞാൽ കേവലംസ്വതന്ത്രമായി—ഒരു കലാസൃഷ്ടി സാദ്ധ്യമല്ലെന്നു സമ്മതിച്ചേതീരു. മൂൎത്തമായ വസ്തുതകളേയോ, അമൂൎത്തമായ ഹൃദയഭാവങ്ങളേയോ അതിൽ പ്രതിബിംബിച്ചേ മതിയാവു എന്നൎത്ഥം.

പ്രതിബിംബനം എന്ന വാക്കുതന്നെ അൎത്ഥവത്താണു്. ഒരിക്കൽ ബിംബിതമായിട്ടുള്ളതിനെ വീണ്ടും ബിംബിപ്പിക്കുക എന്നാണതിന്റെ അൎത്ഥം. അതിനാൽ പൂൎവ്വമായിത്തന്നെ ഹൃദയബന്ധമില്ലാത്ത യാതൊന്നും കലാകാരനു പ്രതിബിംബനം ചെയ്യുവാൻ സാധിക്കുകയില്ല എന്നു വരുന്നു. പ്രതിബിംബനം പ്രകൃതിയുടേതായാലും ജീവിതത്തിന്റേതായാലും പൂൎവ്വാനുഭവജന്യമായ സംസ്കാരത്തിൽനിന്നുമാത്രമേ ഉണ്ടാവുകയുള്ളു. ഈ സംസ്കാരത്തിനു ഹേതുവായ അനുഭവം അഥവാ പരിചയം അസാധാരണമായ ഒന്നാണെങ്കിൽ സാധാരണമനുഷ്യൻ അതു പ്രതിബിംബനാത്മകമല്ല എന്നും കേവലസൃഷ്ടിയാണെന്നും ധരിച്ചുപോകും. എന്തുകൊണ്ടെന്നാൽ കലാകാരന്റെ ദൃഷ്ടിയിൽക്കൂടി അതിനെക്കാണുവാൻ ഒരു സാധാരണ മനുഷ്യൻ അശ

ൻറും തമ്മിൽ പൊരുത്തമുള്ള വാക്കുകളല്ല. സാധാരണപൗരൻ നാഗരീകത പഠിച്ചിട്ടില്ല. അവനെ സ്കൂളിൽ ആദ്യം പഠിപ്പിക്കേണ്ട പാഠം അതാണു്. അതവന്റെ മതമായിരിക്കേണ്ടതാണു്. ആ വഴിക്കുള്ള ഓരോ പടിയും ഒരു സ്വാതന്ത്ര്യത്തെ ഇല്ലാതാക്കുകയോ ഒരു ഉത്തരവാദിത്വത്തെ ഉണ്ടാക്കുകയോ ചെയ്യുന്നു. ആ മാൎഗ്ഗം സ്വാതന്ത്ര്യത്തിന്റെ യഥാൎത്ഥഫലമായ സമാധാനത്തെ പ്രദാനംചെയ്യുന്നു.

അവശതകൾ പ്രകാശിപ്പിക്കുന്നകാൎയ്യത്തിലും, നിയമനിൎമ്മാതാക്കളെ നിരൂപണംചെയ്യുന്നതിലും, പരിഹാരങ്ങളും പരിഷ്കാരങ്ങളും നിൎദ്ദേശിക്കുന്നകാൎയ്യത്തിലും പ്രായപൂൎത്തിവോട്ടവകാശവ്യവസ്ഥ നല്ലതുതന്നെ. ചിന്തകന്മാരുടെ ക്യാബിനററുകൾ ഉൾപ്പെടെ ഡസൻകണക്കിനു ക്യാബിനററുകൾ നമുക്കാവശ്യമുണ്ടു്. ചിന്തകന്മാരായ മന്ത്രിമാർ ഗവണ്മെൻറുകളിൽ ഉണ്ടായിരിക്കണമെന്നും അങ്ങനെയുള്ളവരെ ഉൾപ്പെടുത്തുന്ന ഒരുശീലം വളൎത്തിക്കൊണ്ടുവരണമെന്നുമുള്ള ഈ നിൎദ്ദേശം വായനക്കാരുടെ ആലോചനയ്ക്കായി വിടുന്നു.

കതനാണ്. കലാകാരന്റെ മണ്ഡലത്തിലേയ്ക്കു കടന്നു ഒരു കലാസൃഷ്ടിയുടെ ആത്മസത്തയിലേയ്ക്കു നോട്ടമെത്തിക്കുവാൻ കഴിയുന്ന കലാപ്രേമികൾ എത്ര പേരുണ്ട്. സാധാരണക്കാർക്കു തൃപ്തി വരുവാൻ എത്രയും താണതരത്തിലുള്ള മാതൃകകൾ മതിയാകും. അത്തരം കലാസൃഷ്ടികളെ ആസ്വദിക്കുന്നതിനു മാനസികയത്നത്തിന്റെ ആവശ്യമില്ല ദൃഷ്ടിയിൽ പതിയുന്നതോടൊപ്പം, കാര്യഗ്രഹണവും കഴിഞ്ഞിരിക്കും. ഈ വസ്തുത പരിഗണിച്ചിട്ടാണ്, ഒരു കലാസൃഷ്ടിയുടെ പൊതുജനസമ്മതി, അതിന്റെ മേന്മക്കുറവിനെ പ്രഖ്യാപനം ചെയ്യുന്നതാണെന്നു പ്രസിദ്ധകലാശാസ്ത്രജ്ഞനായ Wilde (വൈൽഡ്) പ്രസ്താവിച്ചിട്ടുള്ളത്. നേരേമറിച്ചു കലാനിരൂപകന്മാരുടെ സാധാരണ പരാജയം, വളരെ സ്പഷ്ടമായ സംഗതികളെ, അസ്പഷ്ടവും സന്നിഗ്ദ്ധാർത്ഥവുമായ അത്യുക്തി കൊണ്ടു കുഴയ്ക്കുക എന്നതാണ്. ഇക്കൂട്ടരിൽ ഏറിയകൂറും ലേഖനമെഴുത്തു തൊഴിലായി സ്വീകരിച്ചിട്ടുള്ളവരും, ഏതുതരത്തിലും വ്യാഖ്യാനിക്കാവുന്ന കുറെ പദങ്ങൾകൊണ്ടു സ്വന്തം അജ്ഞതയെ മൂടി പ്രദർശിപ്പിക്കുന്നവരുമായ ഒരുതരം അല്പപ്രാണികളാണ്. അച്ചടിച്ചുകാണുന്നതെല്ലാം ദൈവവാക്യമെന്നു ധരിക്കുന്ന പാവങ്ങൾ ഈ അടിച്ചവഴി പോകുന്ന അർത്ഥമില്ലായ്മകൊണ്ടു സ്വന്തംഅജ്ഞതയുടെകുരുക്കുകളെ കൂട്ടതൽ കെട്ടിട്ടു കുഴയ്ക്കുന്നു. ഈ വർഗ്ഗത്തിലെ ഏററവും താണ ചില മാതൃകകൾ ഇന്നത്തെ മലയാളനിരൂപകന്മാരിൽക്കാണുന്നതു ശോചനീയമാണ്.

കല പ്രതിബിംബനാത്മകമാണെങ്കിൽ രണ്ടു കലാകാരന്മാർ ഒരേവിഷയത്തെ അധികരിച്ചു ചെയ്യുന്ന കലാസൃഷ്ടി തുല്യമായിരിക്കാത്തതെന്തു് എന്ന ചോദ്യത്തിനവകാശമുണ്ടു്. കാരണം രണ്ടുപേർ ഒരേ രീതിയിൽ ഒരു വസ്തുവിനെ ദർശിക്കുന്നില്ല എന്നതുതന്നെ. ദൃഷ്ടിഗതമായഛായാഗ്രഹണം തുല്യമാണെന്നു സമ്മതിക്കുന്നു. ദർശിക്കപ്പെട്ട വസ്തു കലാകാരന്റെ ആത്മസത്തയിൽ കലന്നു രൂപമെടുക്കുന്നതിനു സഹായകമാകുന്ന അവന്റെ വ്യക്തിത്വം രണ്ടുപേർക്കും വിഭിന്നമാണ്. കല=പ്രകൃതി+പുരുഷൻ എന്നുപറയാം. പ്രകൃതി ഇവിടെ കലാസൃഷ്ടിക്കു വിഷയമാകുന്ന വസ്തുവും പുരുഷൻ കലാകാരനും എന്നു സ്പഷ്ടമാണല്ലോ. വിണ്ണുകിടക്കുന്ന ഒരു പൂവിനെക്കാണുന്ന രണ്ടു കലാകാരന്മാർ ദർശിച്ച വസ്തു ഏകമാണെങ്കിലും ആ ദർശനത്തിൽനിന്നു ജനിക്കുന്ന കാവ്യശില്പത്തിന്റെ രൂപം ഒന്നായിരിക്കുന്നില്ല. അതിന്റെ കാരണം മേൽപറഞ്ഞതുതന്നെ. ഇതിൽനിന്നും കല കേവലംപകർപ്പല്ലെന്നും വെറുംസൂക്ഷ്മതയല്ല അതിന്റെ ജീവനെന്നും സിദ്ധിക്കുന്നു. കലയുടെ പരമമായസിദ്ധി സൂക്ഷ്മമായപകർപ്പാണെങ്കിൽ അതിനു ഒരു ഫോട്ടോഗ്രാഫർ തികച്ചുംപര്യാപ്തനാണ്. പോരെങ്കിൽഒരു 'ടെക്നികള്ളർ ഫിലിം' (Techni Colour film) ഒന്നാംതരം കലാസൃഷ്ടി നിർവ്വഹിക്കാനും മതിയാകും. എന്നാൽ ടെക്നികള്ളർഫിലിമിന്റെ ആവിർഭാവത്തിനു ശേഷവും ചിത്രകാരന്റെ ആലേഖ്യങ്ങൾ ലോകത്തിനു വേണ്ടാതെ വന്നിട്ടില്ല. ഇതിൽനിന്നും ഫോട്ടോഗ്രാഫരുടേയും ചിത്രകാരന്റേയും ലക്ഷ്യം ഒന്നല്ലാ എന്നു തെളിയുന്നുണ്ടു്. ഈ സന്ദർഭത്തിൽ പ്രസിദ്ധഭാരതീയ ചിത്രകാരനായ അവനീന്ദ്രനാഥടാ

ഗോറിന്റെ ഒരു അഭിപ്രായം പ്രസക്തമാണ്. അദ്ദേഹം പറയുന്നു: "ഞങ്ങൾ ഒരു വൃക്ഷത്തിന്റെ ചിത്രം വരയ്ക്കുന്നു എന്നുവച്ചാൽ ആ വൃക്ഷത്തെ ദർശിച്ചപടി പകർത്തുകയല്ല ആ ദർശനം ഞങ്ങളിൽ ജനിപ്പിച്ച വികാരത്തിൽനിന്നും അതിനെ സൃഷ്ടിക്കുകയാണു ചെയ്യുന്നത്" എന്ന്. ഈ സൃഷ്ട്യംശമാണു കലയെ ശാശ്വതമാക്കുന്നത്. കലാസൃഷ്ടിയെ വെറും പകർപ്പിൽനിന്നും ഉയർത്തുന്ന ഈ അംശം എന്താണ്? അതു സൃഷ്ടിയിൽ സംജാതമാകുന്ന ആനന്ദമല്ലാതെ മറ്റൊന്നുമല്ല. ഒരു ഛായാഗ്രാഹിയന്ത്രത്തിനു പകർത്താൻ കഴിയും; ചിന്തിക്കാൻ കഴിയുകയില്ല. അതിനു വികാരമില്ലാത്തതിനാൽ വികാരാംശം അതിന്റെ പകർപ്പിനു ലഭിക്കാതെയും വരുന്നു.

പ്രകൃതി സംഭാവനചെയ്യുന്ന രൂപത്തിൽ വസ്തുക്കൾ മനുഷ്യാത്മാവിനെ പരിപൂർണ്ണമായി സംതൃപ്തിപ്പെടുത്തുവാൻ പലപ്പോഴും പര്യാപ്തങ്ങളല്ല. അവയിൽ പല അംശങ്ങൾകൂടി ചേർക്കേണ്ടതായും, പലതും വെട്ടിക്കുറക്കേണ്ടതായും ഒരു കലാകാരന് അനുഭവപ്പെടാറുണ്ട്. പോരാത്തതിനു ചില മിനുക്കുപണികളും വേണ്ടിവന്നേക്കും. ഇവിടെ കലാകാരൻ യഥാർത്ഥസൃഷ്ടിതന്നെയാണു നിർവ്വഹിക്കുന്നത്. അതായത് വിശ്വശില്പിയായ ഈശ്വരന്റെ സൃഷ്ടികർമ്മത്തോടു സദൃശമായ കേവലസൃഷ്ടി! "അപാരേ കാവ്യസംസാരേ കവിരേവ പ്രജാപതി" എന്നു ആചാര്യന്മാർ പറഞ്ഞതിന്റെ പൊരുളും ഇതുതന്നെയാണ്. ഈ സൃഷ്ടികർമ്മത്തിൽ കലാകാരൻ പ്രകൃതിനിയമത്തെ അവഗണിക്കുകയും ശാസ്ത്രനിയമത്തിനു വിധേയനാവുകയും ചെയ്യുന്നു.

പ്രകൃതിയെ അതുപോലെ പകർത്തുന്നതു കലാസൃഷ്ടിയല്ല വെറും അനുകരണമാണെന്നു പറഞ്ഞല്ലോ. പകർപ്പിന്റെ വിജയം ഹൃദയമഹത്വത്തിലല്ല; കൈമിടുക്കിലാണു സ്ഥിതിചെയ്യുന്നത്. ഈ കൈമിടുക്കിന്റെ ഫലമായുണ്ടാകുന്ന കലാശില്പങ്ങൾ സാധാരണക്കാരായ കലാപ്രണയികളെ തൃപ്തിപ്പെടുത്തിയേക്കാമെങ്കിലും അവ ഉന്നതമായ കലാസൃഷ്ടികളാകുന്നില്ല. ഒരുവൻ ഒരു സ്റ്റേജിൽ നല്ലവണ്ണം അനുകരണം നടത്തുവാൻ പ്രാപ്തനായിരിക്കും. ജന്തുക്കളുടെ ശബ്ദങ്ങൾ, മനുഷ്യന്റെ ഭാവങ്ങൾ എന്നു തുടങ്ങി പലതും സമർത്ഥമായി അയാൾ അനുകരിച്ചേക്കാം. പക്ഷെ അതുകൊണ്ടു അയാൾ ഒരു വിദഗ്ദ്ധനായ നടനാകണമെന്നില്ല. നടനകലയിൽ നടന്റെ വ്യക്തിത്വത്തിന്---അവന്റെ വികാരത്തിന്---പ്രവേശനമുണ്ട്. നേരേമറിച്ചു മേൽപ്പറഞ്ഞ അനുകരണത്തിൽ അതശേഷമില്ല. അവിടെ സൂക്ഷ്മതമാത്രം മതി. ഇതിൽനിന്നും അനുകരണത്തിനും സൃഷ്ടിക്കും തമ്മിലുള്ള ഭേദം വെളിവാകുന്നുണ്ടല്ലോ.

കലയിലെ ഈ വികാരാംശം ശക്തിപ്പെടുന്നതോടൊപ്പം കലാസൃഷ്ടിയുടെ സാധാരണത്വവും അകന്നുതുടങ്ങും. എന്നുവച്ചാൽ അതിന്റെ പ്രതിബിംബനസ്വഭാവംവിട്ടു അതു കൂടുതൽ കൂടുതൽ ആലങ്കാരികവും, സ്ഥൂലാംശം കുറഞ്ഞ സൂചനാംശപ്രധാനവുമായി മാറും എന്നർത്ഥം. ഇൻഡ്യയിലെ ബുദ്ധവിഹാരങ്ങളും, ബൈസാൻഷിയത്തിലെ വിചിത്രപ്രാകാരങ്ങളും (Murals) മദ്ധ്യയുഗത്തിലുണ്ടായ ഗോതിക്സ്തൂപങ്ങളും, എല്ലാം ഈ തരത്തിലുള്ള വൈചിത്ര്യചിഹ്നനത്തിന്റെ മാതൃകകളാണ്.

പലപ്പോഴും ഒരു കലാസൃഷ്ടിയെ അതിന്റെ കർത്താവിനുതന്നെ തൃപ്തികരമായി വ്യാഖ്യാനിക്കാൻ കഴിയാതെവന്നേക്കാം.

അതിന്റെ കാരണം വിശദമാണു്. കലാകാരൻ ആവിഷ്ക്കരിക്കുന്ന പലതും ആത്മാവിന്റെ അഗാധതയിൽനിന്നുമുയർന്നു് ഹൃദയമണ്ഡലത്തിലേക്കു വരുന്നതു് ഒരു ക്ഷണികവ്യാപാരമായിരിക്കും. ബ്രൌണിംഗു് മഹാകവി പറയുന്നതുപോലെ അർദ്ധരാത്രിയുടെ ജഠരത്തിൽനിന്നും വീശിവരുന്ന മിന്നൽക്കൊടികളാണവ. വന്നതുപോലെ ക്ഷണംകൊണ്ടു അവ വന്നിടത്തേക്കു മിന്നി മറയുകയുംചെയ്യുന്നു. ഈ അനുഭൂതികൾ ഒരു ഛായാഗ്രാഹിയിൽ എരിനക്ഷത്രം എന്നപോലെ ചില അസ്പഷ്ടരേഖകൾ കലാസൃഷ്ടിയിൽ മുദ്രണംചെയ്യുന്നതേയുള്ളു. മാഞ്ഞുപോയ സ്വപ്നങ്ങളെ ശരിയായി വ്യാഖ്യാനിക്കുവാൻ കഴിയാത്തതുപോലെ അതനുഭവപ്പെട്ട കലാകാരനും അതു് വ്യാഖ്യേയമോ വീണ്ടും പ്രാപ്യമോ അല്ലാതായി പരിണമിക്കുന്നു എന്നു ചുരുക്കത്തിൽ പറയാം. കലയിൽ പ്രതിബിംബനം പ്രത്യക്ഷമോ പരോക്ഷമോ ആണെന്നും പരോക്ഷമായ പ്രതിബിംബനം ആഴത്തിലുള്ള അപഗ്രഥനംമുഖേനമാത്രമേ ഗ്രഹിക്കാൻ സാധിക്കൂ എന്നും ഇത്രയുംകൊണ്ടു വിശദമായിരിക്കണം. കലാകാരനിൽ അടിഞ്ഞുകിടക്കുന്ന സംസ്കാരത്തിൽനിന്നും ഈ പ്രതിബിംബനം അതിന്റെ വിദൂരതത്വത്തിനു വ്യാഖ്യാനം കണ്ടുപിടിക്കുകയാണു ചെയ്യുന്നതു്.



# കുഞ്ഞുസ്ഥാനർ

(പി. കെ. രാജരാജവമ്മ, അലഹബാദ്)

കുഞ്ഞുങ്ങൾ എന്നൊരുവർഗ്ഗം ലോകത്തിൽ ഉണ്ടായതു് ഇന്നും ഇന്നലെയുമല്ല. ശ്രീരാമനും ശ്രീകൃഷ്ണനും എന്നല്ല അവരുടെ അപ്പൂപ്പന്മാരുടെ അപ്പൂപ്പന്മാരുംകൂടി കുഞ്ഞുങ്ങളായിരുന്നു. മഹർഷിമാരും ചക്രവത്തിമാരും മഹാകവികളും അമ്പിട്ടന്മാരും മുത്തശ്ശിമാരും പുരോഗമനക്കാരും ഹിററ്ലർമാരും ഗാന്ധിമാരും എല്ലാവരുംഒരു കാലത്തു കുഞ്ഞുങ്ങളായിരുന്നു. അവർ എല്ലാവരും നാണംകൂടാതെകരഞ്ഞിട്ടുണ്ടു്. "പാപ്പം, പാപ്പം" എന്നു പറഞ്ഞു കൊതികാണിച്ചിട്ടുണ്ടു്. എട്ടുകണ്ണവരെ അള്ളിപ്പറിക്കുകയും അമ്മയുടെ മുലയിൽ കടിക്കുകയും ചെയ്തിട്ടുണ്ടു്. പല്ലില്ലാത്ത വായിളിച്ചു ചിരിച്ചിട്ടുണ്ടു്. നിരവധി സ്ത്രീപുരുഷന്മാരുടെ മാറിൽകയറി മറിഞ്ഞിട്ടുണ്ടു്. പക്ഷെ ഇതൊന്നും അവരുടെ മഹത്വത്തിനോ മാന്യതയ്ക്കോ യാതൊരു ഹാനിയും വരുത്തിയിട്ടില്ല. എന്തെന്നാൽ ഇതൊക്കെ പ്രവത്തിച്ചതു് അവരല്ല, കുഞ്ഞുങ്ങളായിരുന്നത്രെ. കുഞ്ഞുങ്ങൾക്കു് എന്തുംചെയ്യാം. സമുദായം അതിനു സമ്മതിനൽകിയിട്ടുണ്ടു്. പണ്ടത്തെക്കാലത്തെ ബ്രാഹ്മണക്കോ ഇക്കാലത്തെ വെള്ളക്കാർക്കോതന്നെയുംഇത്ര സുഖസ്വാതന്ത്ര്യങ്ങൾ അനുവദിക്കപ്പെട്ടിട്ടില്ല.

കുഞ്ഞുങ്ങളെക്കൊണ്ടു് പല ഉപകാരങ്ങളും ഉപദ്രവങ്ങളും ഉണ്ടു്. അവയെപ്പററി അഭിപ്രായവ്യത്യാസങ്ങളും ഉണ്ടാവാം. എന്നാൽ അവർ അമ്മമാക്കു നിരന്തരം ചെയ്തുകൊടുക്കുന്ന ചില സഹായങ്ങളെപ്പററി അഭിപ്രായവ്യത്യാസത്തിനവകാശമില്ല.

ഭാരതീയസ്ത്രീകൾ തങ്ങളുടെ ദൈനംദിനജീവിതത്തിൽ നിബ്ബന്ധമായും ശ്വാസംമുട്ടലോടുകൂടിയും അനുഭവിച്ചുപോരുന്ന ഒരു വിമ്മിഷ്ടമുണ്ടു്. ഭത്താവിൻെറ പേരുപറയാതെ ഭത്താവിനെപ്പററി സൂചിപ്പിച്ചു് മററുള്ളവരോടു സംസാരിക്കുക എന്നതാണു് അതു്. "ഓണത്തിനു് എനിക്കു് ഒരു സാരി വാങ്ങാമെന്നു...പറഞ്ഞിട്ടുണ്ടു്" "കുട്ടപ്പാ,...ഉണ്ണാൻ വരാൻപറ" എന്നൊക്കെ ചില വാക്കുകൾ വിഴുങ്ങിക്കൊണ്ടുവേണം നവോഢകൾക്കു സംസാരിക്കാൻ. അല്ലെങ്കിൽ അടുത്തുനില്ക്കുന്ന കുട്ടികളുടെ ബന്ധം നോക്കി "അമ്മാവനെ ഇങ്ങു വിളിക്കു്," "ചേട്ടനു് ഇതു കൊടുക്കു്" എന്നെല്ലാം അവരോടു പറഞ്ഞയയ്ക്കണം. "ഏതു ചേട്ടനാ" എന്നു് ആ വികൃതിക്കുട്ടി തിരിഞ്ഞുചോദിച്ചാൽ ആ സാധുസ്ത്രീ നാണിച്ചു മൂക്കു വിയത്തു്, "വഷളത്തം പറയുന്നോ? തല്ലുകൊള്ളുമേ!" എന്നോ മററോ മൂർഛയില്ലാത്ത ഒരു വാക്ശരംപ്രയോഗിച്ചു തൃപ്തിപ്പെടണം. സ്വന്തമായ ഒരു കുഞ്ഞു ഉണ്ടാകയും ആ കുഞ്ഞിനു ഒരുപേരിടുകയുംചെയ്തുകഴിഞ്ഞാൽ തല പൊക്കി, ധൈര്യത്തോടെ ഏതു സദസ്സിൽവെച്ചും ആ സ്ത്രീക്കു പറയാം "ഓമനക്കുട്ടൻെറ അച്ഛനെ"പ്പററി.

അതുകൊണ്ടായിരിക്കണം വിവാഹം കഴിഞ്ഞാലുടനെ കുട്ടിയുണ്ടാകുന്നതിന് ആകപ്പാടെ ഒരു തിരക്കുകാണുന്നതു്.

ഭർത്താവിനു ജോലി തിരുവനന്തപുരത്തായിരിക്കും. ഭാര്യയുടെ താമസം കൊല്ലത്തും. ശനിയാഴ്ചതോറും വൈകുന്നേരം കൊല്ലത്തേക്കു് ഒരു സർക്കീട്ടടിയ്ക്കാൻ എത്രതന്നെ ആഗ്രഹമുണ്ടെങ്കിലും ഭാര്യയുടെ ഒരു ക്ഷണനംകൂടാതെ അങ്ങനെ ചെയ്യുന്നതിനു് ഭർത്താവിന്റെ അഭിമാനം അനുവദിക്കുന്നില്ല. അങ്ങനെ ഒരപേക്ഷ ഭർത്താവിനോടു ചെയ്യുന്നതു് ഒരു ഘനക്കുറവാണെന്നു ഭാര്യയ്ക്കും ഒരു തോന്നൽ. എന്തുചെയ്യും? രണ്ടു മാസമെങ്കിലും പ്രായമായ ഒരു കുഞ്ഞുണ്ടെങ്കിൽ ഭാര്യ വെള്ളിയാഴ്ച ഒരു എഴുത്തയയ്ക്കും. "...കുഞ്ഞിനു് അച്ഛനെ കാണാതെ ഒരു നിമിഷംപോലുമിരിയ്ക്കാൻ വയ്യാ. കരച്ചിലോടു കരച്ചിൽ. അച്ഛൻ ഇപ്പോൾ വരുമെന്നുപറഞ്ഞു് ഞാൻ സമാധാനിപ്പിച്ചിരിക്കയാണു്..." ശനിയാഴ്ച വൈകുന്നേരം ഒരുമണിക്കൂർ നേരത്തേ ഭർത്താവു് ഉല്ലാസത്തോടെ, അഭിമാനത്തോടെ ആഫീസിൽനിന്നിറങ്ങി ബസ്സ്സ്റ്റാൻറിലേക്കു നടക്കുകയായി. ആ കൊച്ചുകുഞ്ഞു ചെയ്ത ചെപ്പടിവിദ്യയ്ക്കു് അച്ഛനോ അമ്മയ്ക്കോ കൂടുതൽ കൃതജ്ഞത?

പെണ്ണുങ്ങളുടെ തൊഴിൽ കുഞ്ഞുങ്ങളുടെ അമ്മയാവുകയാണു് എന്നുപറഞ്ഞാൽ ആധുനികസഹോദരികൾ നെററി ചുളിക്കും. ഞാൻ അങ്ങനെ പറയുന്നില്ല. എന്നാൽ നമ്മുടെ മുത്തശ്ശിമാർ അങ്ങനെ വിശ്വസിച്ചിരുന്നു എന്നുതോന്നുന്നു. പ്രസവിക്കുന്നതിൽ അവർ അഭിമാനംകൊണ്ടിരുന്നു. കൂടുതൽ കുഞ്ഞുങ്ങളുടെ അമ്മയാകുന്നതിനു അവർ പരസ്പരം മത്സരിച്ചിരുന്നു. അവരുടെ സംസാരം ഈവിധത്തിലായിരുന്നിരിക്കണം.

"എന്റെ സംബന്ധം 25-ാംവയസ്സിലായിരുന്നു. അന്നു കല്യാണിച്ചേച്ചി പറഞ്ഞു ഇവൾക്കു് പത്തിൽകൂടുതൽ പ്രസവിക്കാൻ ഒക്കുകയില്ലെന്നു്. ഇതു് പതിന്നാലാമത്തേതാ."

"ഇരുപത്തിഒന്നാണു ഞാൻ പെററതു്. അറിയാമോ."

"വല്യകാര്യമായിപ്പോയി! ഒരു ഭർത്താവുണ്ടെങ്കിൽ ആർക്കാ ഇങ്ങനെ പെറാൻ പ്രയാസം? ഞാൻ പത്തേ പ്രസവിച്ചുള്ളു. കുട്ടികൾ ഇരുപതുണ്ടു്! അതാണു ചുണ!"

ഇന്നത്തെ പരിഷ്കാരിണികളുടെ സ്വൈരസല്ലാപങ്ങളുടെ പോക്കു് മറെറാരുവിധത്തിലായിരിക്കാനാണു ഇട. "കമലത്തിന്റെ അദ്യത്തെ കുഞ്ഞിനു് രണ്ടു വയസ്സായിട്ടില്ല. ഇതാ, രണ്ടാമത്തേതായിക്കഴിഞ്ഞു!" "എന്റെ വിവാഹംകഴിഞ്ഞു് അഞ്ചുകൊല്ലം കഴിഞ്ഞതിനുശേഷമാ എനിക്കു ഗോപിഉണ്ടായതു്." "ആദ്യത്തെ പ്രസവംകഴിഞ്ഞപ്പോൾ ഞാൻ നിശ്ചയിച്ചു എനി ഇതു പാടില്ലെന്നു്. എത്ര കരുതിയെന്നറിയാമോ? ഏഴുകൊല്ലംകഴിഞ്ഞിട്ടാ പിന്നൊരബദ്ധം പററിയതു്."

ഏതായാലും പണ്ടുകാലത്തുണ്ടായിരുന്നതുപോലുള്ള മാന്യസ്ഥാനവും ഹൃദയംഗമമായ സൽക്കാരവും ഇന്നു കുഞ്ഞുങ്ങൾക്കു ലഭിക്കുന്നില്ല എന്നു പറയേണ്ടിയിരിക്കുന്നു. "ദൈവം പ്രസാദിച്ചു് നൂറുകുഞ്ഞുങ്ങൾ ഉണ്ടാകട്ടെ" എന്നു പഴയ ആളുകൾ അനു

ഗ്രഹിച്ചിരുന്നു. കൃതജ്ഞതാപൂർവ്വമായ ഒരു പുഞ്ചിരി അവൾക്കു മറുപടിയായി ലഭിക്കുകയുംചെയ്തിരുന്നു. ഇന്നു ആരെങ്കിലും ഇങ്ങനെ അനുഗ്രഹിച്ചാൽ, അതിനു കിട്ടുന്ന പ്രതിഫലം ചെകിട്ടിനു അടിയല്ലെങ്കിൽ തീപ്പൊരി പറക്കുന്ന ഒരു നോട്ടമായിരിക്കും. ഇന്നത്തെ ലോകത്തിനു് സ്വാഭാവികമായ കള്ളത്തരം കുഞ്ഞുങ്ങളോടുള്ള പെരുമാററത്തിലും തെളിഞ്ഞുകാണാം. കുഞ്ഞുങ്ങളോടു സ്നേഹവും വാത്സല്യവും കാട്ടാത്ത മാതാപിതാക്കന്മാരില്ല. എന്നാൽ ആ കുഞ്ഞുങ്ങളെത്തന്നെ ഭൂലോകത്തിലേക്കു കടത്തിവിടാതെഇരിക്കാൻ ആ മാതാപിതാക്കന്മാർ പ്രാർത്ഥനതുടങ്ങി ഗുളികകൾവരെ എന്തെല്ലാം പ്രയോഗങ്ങൾ ചെയ്തിരിക്കയില്ല?

ഇതു നമ്മളെ സന്താനനിയന്ത്രണം എന്ന ജീവൽപ്രശ്നത്തിലേക്കു നയിക്കുന്നു. സന്താനങ്ങളെ നിയന്ത്രിക്കേണ്ടതാണെന്നു പറഞ്ഞാൽ രണ്ടഭിപ്രായത്തിനു വകയില്ല. അല്ലെങ്കിൽ മി: ശൂപ്പരാമനു പററിയതുപോലെ പററും. 14 വയസ്സിനുകീഴിൽ 15 കുട്ടികളുള്ള ശൂപ്പരാമൻവക്കീൽ മുനിസിപ്പൽഭ്രേഹത്തിനെ കാപ്പിയ്ക്കു ക്ഷണിച്ചു. കാര്യം ഭംഗിയാകണം എന്ന നിർബന്ധത്തോടുകൂടി അയാൾ ഒരു മേശയും രണ്ടു കസേരയും ഒരു ടീസെററും വാടകയ്ക്കുവാങ്ങി. 75 നേന്ത്രപ്പഴം പുഴുങ്ങിയതും 150 ഇഡ്ഡലിയും 200 വടയും തയ്യാറാക്കി തട്ടിൻപുറത്തു് ഒളിച്ചുവച്ചു. മുനിസിപ്പൽഭ്രേഹം കസേരയിൽ ആസനസ്ഥനായപ്പോൾ, അതിന്റെ കാൽചുവട്ടിൽ ഒരു പടക്കംപൊട്ടി. ചാടിഎഴുന്നേററ അദ്ദേഹത്തിന്റെ പൃഷ്ഠത്തിൽ വഷളത്തങ്ങളെഴുതിയിരുന്ന ഒരു കടലാസ് ഒട്ടി. തട്ടിൻപുറത്തുനിന്നു താഴെ കൊണ്ടുവന്ന പലഹാരപ്പാത്രങ്ങൾ തുറന്നപ്പോൾ കണ്ടതു് കല്ലും കട്ടയുമായിരുന്നു. താൻ നിലവറയിൽ ഒളിച്ചുവച്ചിരുന്ന പലഹാരങ്ങൾ കൊണ്ടുവരാമെന്നുപറഞ്ഞു് നിലവറക്കുഴിയിൽ ഇറങ്ങിയ മിസ്സസ് ശൂപ്പരാമനെ അകത്തിട്ടുപൂട്ടി. പ്രത്യേകം തയ്യാർചെയ്തുവച്ചിരുന്ന സ്പെഷ്യൽകാപ്പി കെററിലിൽനിന്നു കപ്പിൽ വീണപ്പോൾ അതു കാടിവെള്ളമായി മാറി. ജനനത്തിനുശേഷമെങ്കിലും സന്താനങ്ങളെ നിയന്ത്രിക്കണമെന്നു ഉപദേശിച്ചിട്ടു് മുനിസിപ്പൽഭ്രേഹം പോകയാണുണ്ടായതു്.

അതു ശരിതന്നെ. കുഞ്ഞുങ്ങളെ നിയന്ത്രിക്കണം. എന്നാൽ ഈ ലോകത്തിലേയ്ക്കുള്ള അവരുടെ പ്രവേശനത്തെത്തന്നെ നിയന്ത്രിക്കണോ? ഈ ചോദ്യം ചോദിച്ചാൽ ലോകർ രണ്ടുകക്ഷികളായി തിരിയും. അമ്മൂമ്മമാർ, കത്തോലിക്കർ, സമുദായപ്രാതിനിധ്യവാദികൾ, സനാതനികൾ, മുതലായവർ "കൂടുതൽ കുഞ്ഞുങ്ങളെ ജനിപ്പിക്കുക" എന്ന മുദ്രാവാക്യത്തോടെ ഒരുഭാഗത്തും, പരിഷ്കാരിണികൾ, പുരോഗമനവാദികൾ, കമ്യൂണിസ്ററുകൾ മുതലായവർ "കുഞ്ഞുങ്ങളെ ലോകത്തിലേക്കു കടത്തിവിടരുതു്" എന്ന മുദ്രാവാക്യത്തോടെ മറുഭാഗത്തും അണിനിരക്കും. ജനനനിയന്ത്രണം ഒരു പാതകമാണെന്നും അതിന്റെ ശിക്ഷ കഠിനമായ ദൈവകോപമാണെന്നും ഒരു കൂട്ടർ ഭീഷണിപ്പെടുത്തുന്നു. സന്താനവർദ്ധനവാണു മഹാപാതകമെന്നും അതിനുള്ള ശിക്ഷ ദാരിദ്ര്യവും യുദ്ധവും മരണവും ആണെന്നും മറുകൂട്ടർ മറുപടി പറയുന്നു. ജനനനിയന്ത്രണവിദ്യ പഠിച്ചുപോയാൽസ്ത്രീകളെല്ലാം വ്യഭിചാരിണികളാവും

എന്നു് ഒരുകൂട്ടർ വിലപിക്കുന്നു. സന്താനാധിക്യം വരുത്തിക്കൂട്ടുന്ന ദാരിദ്ര്യമാണു് വ്യഭിചാരകാരണമെന്നു മറുകൂട്ടർ ശഠിക്കുന്നു. ദമ്പതികളുടെ ഹൃദയങ്ങളെ കൂട്ടിയോജിപ്പിക്കുന്ന സിമൻറാണു കുഞ്ഞുങ്ങൾ എന്നു് ഒരഭിപ്രായം. ആ സിമൻറു് അധികമായാൽ ഹൃദയങ്ങൾ പൊടിഞ്ഞുപോകുമെന്നു മറുവാദം. ദാമ്പത്യജീവിതത്തിന്റെ വിജയസ്തംഭങ്ങളാണു കുഞ്ഞുങ്ങൾ എന്നൊരു കൂട്ടർ. സ്ത്രീകളുടെ യൗവനസൌന്ദര്യാദികളുടെ നാശത്തിലേയ്ക്കുള്ള റോഡിലെ മൈൽക്കുറ്റികളാണു കുഞ്ഞുങ്ങൾ എന്നു് എതിരാളികൾ. ദാമ്പത്യവല്ലിയുടെ മനോഹരപുഷ്പങ്ങളാണു് കുഞ്ഞുങ്ങൾ എന്നു് ഒരുപക്ഷം. ദാമ്പത്യവല്ലിയിൽ വിടരാനിരിക്കുന്ന പുഷ്പങ്ങളെ മൊട്ടിൽത്തന്നെ കരളുന്ന പുഴുക്കളാണു കുഞ്ഞുങ്ങ എന്നു മറുപക്ഷം.

ഭാര്യാഭർത്താക്കന്മാരുടെമേൽ പ്രകൃതി ചുമത്തുന്ന ഒരു "വിനോദനികുതി" (Entertainment Tax) ആണു് കുഞ്ഞുങ്ങൾ എന്നുപറഞ്ഞാൽ വലിയ തെറ്റില്ലെന്നു് എനിക്കു തോന്നുന്നു. സകലത്തിനും നികുതികൊടുക്കാൻ തയാറുള്ള മനുഷ്യർ ഈ വിനോദത്തിനും ഒരു നികുതി കൊടുക്കണം: കൊടുക്കാതെ കഴിക്കാൻ ശ്രമിക്കുന്നതിൽ ചിലർ വിജയികളാകും. ചിലർ പ്രകൃതിയുടെ ഗവമ്മെണ്ടിന്റെ ശിക്ഷയ്ക്കു പാത്രമാകും. നികുതിഭാരം അസഹ്യമാണെന്നു് ഒരിക്കലും തോന്നാൻ പാടില്ലെന്നും നികുതി കൊടുക്കേണ്ടതു നമ്മുടെ കടമയും നികുതിനിഷേധം മഹാപാപവും ആണെന്നും ആണു് യാഥാസ്ഥിതികരുടെ വാദത്തിന്റെ സാരം. അമിതമായ നികുതി ചുമത്തിയാൽ ഏതു ഗവമ്മെൻറിനേയും എതിർക്കണമെന്നും, പ്രകൃതിയുടെ ഗവമ്മെൻറിന് എതിരായി അവശ്യം ആരംഭിക്കേണ്ട ഒരു നികുതിനിഷേധപ്രസ്ഥാനമാണു് ജനനനിയന്ത്രണമെന്നും ആണു് ഉല്പതിഷ്ണുക്കളുടെ വാദത്തിന്റെ ചുരുക്കം.

കുഞ്ഞുങ്ങളുടെ ഏറ്റവും വലിയ ക്ഷീണവശം അവൎക്കു സുശക്തമായ ഒരു സംഘടന ഇല്ലെന്നുള്ളതാണു്. അവൎക്കു അങ്ങനെയൊരു സംഘടന ഉണ്ടാകുന്നകാലത്തു മാതാപിതാക്കന്മാരുടെ സ്വേച്ഛാധികാരത്തേയും അധികാരപ്രമത്തതയേയും പ്രതിഷേധിച്ചുകൊണ്ടു് അവർ പ്രമേയങ്ങൾ പാസ്സാക്കുന്നതായിരിക്കും. മാസംതോറും ഒരു ദിവസമെങ്കിലും അവർ "സ്വാതന്ത്ര്യ"ദിനമോ "വിമോചന"ദിനമോ ആചരിക്കും. അമ്മയുടെ മുലയിൽ കടിക്കുക, അച്ഛന്റെ തലയിൽ മലവിസർജ്ജനംചെയ്യുക, അപ്പൂപ്പന്റെ താടിമീശ പിഴുക, അമ്മൂമ്മയുടെ കാതു വലിച്ചുപൊട്ടിക്കുക, വല്യമ്മയുടെ നെഞ്ചത്തു തൊഴിക്കുക, കൊച്ചമ്മയുടെ കണ്ണുകളിൽ കുത്തുക; ചോറിൽ ചവിട്ടുക, കൂട്ടാനിൽ മൂത്രമൊഴിക്കുക മുതലായവ ആ വിശ്രുതദിനത്തിലെ ചിലപരിപാടികളായിരിക്കും. പ്രായമായവരുടെ സ്വാത്ഥതയും തോന്ന്യാസവുംമൂലംകുഞ്ഞുങ്ങളുടെഇഷ്ടമൊന്നുംസാധിക്കുന്നില്ലെന്നും, കുഞ്ഞുങ്ങൾപ്രായമായവരിൽനിന്നു വിഭിന്നമായ ഒരു വർഗ്ഗമാണെന്നും അതുകൊണ്ടു് അവൎക്കു സൈ്വരമായും, സ്വാതന്ത്ര്യമായും വസിക്കാൻ ഒരു കുഞ്ഞുസ്ഥാൻ സ്ഥാപിക്കേണ്ടതാണെന്നും അവർവാദിക്കും. ബിസ്കറ്റും പഞ്ചസാരയും, അമ്മിഞ്ഞപ്പാലും ഇങ്കുകുറുക്കിയതും, വാഴപ്പഴവും, കല്ക്കണ്ടപ്പൊടിയുംമറ്റും വായിൽ തനിയേവന്നു വീഴുന്ന ഈ "കുഞ്ഞുസ്ഥാനി"നുവേണ്ടി അവർ യുദ്ധം ചെയ്യും.

# സുപ്രഭാതം

(പട്ടം, എൻ. ഗോപാലൻനായർ)

എത്രയോകാലമായ് കാത്തിരിപ്പൂ ലോകം
എത്താതെനിൽക്കുന്നു നിൻ സുവർണ്ണോദയം
മംഗലം വായ്ക്കുന്ന നിന്റെ മരീചികൾ
എന്നിനി പൊട്ടിവിടർന്നു കാണായിടും?
മിന്നിത്തെളിഞ്ഞു വികസിച്ചു നിത്യവും
മന്നിനെ പൊന്നുപൂശുന്ന പുലരികൾ.
വന്നെത്തിടുന്ന നവോഢയെപ്പോൽ മുഗ്ദ്ധ-
വർണ്ണപ്പകിട്ടിൽ മുഴുകിയ സന്ധ്യകൾ.
മഞ്ഞിൽകുളിച്ചു നിലാവേററു സ്വപ്നത്തിൽ
മുങ്ങിമയങ്ങുന്ന വാസന്തരാത്രികൾ
പൂക്കൾവിടരുന്നു, പാറുന്നു സൌരഭം,
കേൾക്കുന്നു നാനാവിഹംഗസംഗീതവും,
ഒന്നൊന്നായാരാലണയുന്നൃതുക്കളും.
സുന്ദരമാക്കുന്നിവയൊക്കെ ഭൂവിനെ
എങ്കിലും സമ്പൂർണ്ണമല്ല ധരാതലം!
എങ്കിലും സന്തൃപ്തരല്ലിന്നു മാനുഷർ.
പുത്തൻ പരിഷ്കാരമോടിയിൽ ജീവിത-
മെത്രമേലാകർഷണീയമായ് തീരിലും
ശാസ്ത്രവിജ്ഞാനവും കണ്ടുപിടിത്തവും
പേർത്തുമിങ്ങെത്ര പുരോഗമിച്ചീടിലും
എല്ലാം വിഫലം, വെളിച്ചമില്ലാതിന്നു-
മല്ലിൽകിടന്നുഴന്നീടുന്നു ഭൂതലം.
യുദ്ധപ്പിശാചിന്റെ രൂപമെടുത്തിന്നു-
മർത്ത്യന്റെ ദുർമ്മോഹമാടുന്നു താണ്ഡവം.
ചോരപ്പുഴയിലാറാടിയെന്നാകിലും
തീരുന്നതില്ലതിൻ മോഹവും തൃഷ്ണയും.
എല്ലായിടത്തും മുഴങ്ങുന്നു കേവലം
"കൊല്ലുക കൊല്ലുക" എന്ന ദുർമന്ത്രണം.
ലക്ഷക്കണക്കിന്നു മർത്ത്യരെ കൊല്ലുകിൽ
ലബ്ധമായീടും വിജയം സമുജ്ജ്വലം.
ബാംബുകൾവർഷിച്ചു വൻപട്ടണങ്ങളെ-
ചാമ്പലാക്കീടുകിലെത്രയും മേന്മതാൻ.
എത്രയോകാലത്തെ സംസ്കാരസിദ്ധിക-
ളൊക്കെയും, ഭസ്മമാക്കുന്നൊരുമാത്രയിൽ.
എല്ലാംതകർത്തു നശിപ്പിച്ചു വേണമി-
ങ്ങില്ലാത്തശാന്തിതൻക്ഷേത്രംപണിയുവാൻ
സ്നേഹവുംസത്യവും ദീനാനുകമ്പയും
ഭൂവിൽനിന്നെത്രയോ ദൂരത്തകന്നുപോയ്!
നിത്യയാഥാർത്ഥ്യമായ് ശേഷിപ്പൂസ്വാർത്ഥത
നിത്യമതിനെ ഭജിക്കുന്നു മാനുഷർ.
പത്തായമെല്ലാം നിറഞ്ഞുകിടക്കവേ
പട്ടിണിക്കാഹാരമാകുന്നിതേഴകൾ.
തുട്ടിനായ് വിൽക്കപ്പെടുന്നു കമ്പോളത്തി-
ലിഷ്ടശിശുക്കളും ചാരിത്ര്യശുദ്ധിയും.
എല്ലുനുറുങ്ങിപ്പണിയെടുക്കുന്നവ-
ർക്കില്ല വിശപ്പടക്കീടുവാൻ ഭക്ഷണം.
കുന്നിച്ചുകൂട്ടുന്നു പൊന്നും പണങ്ങളും
പൊണ്ണപ്രഭുക്കൾതൻ കൺകുളുപ്പിക്കുവാൻ
ഇന്നവരാണധികാരം ചെലുത്തുന്ന-
തിന്നവർ ചൊല്ലുന്നതെല്ലാം നിയമവും
ആദർശമെല്ലാമപരാധ,മിങ്ങു പി-
ന്നാവശ്യമാണസമത്വവും ദാസ്യവും.
ജന്മാവകാശങ്ങൾ വീണ്ടെടുക്കാനൊന്നു-
മുന്നോട്ടുചെല്ലുകിൽ കുററവും ശിക്ഷയും.
ദുഷ്ടതതന്റെ പേക്കൂത്തുകൾ കണ്ടുനാം
എത്രനാൾമേവിടും ജീവച്ഛവങ്ങളായ്
എന്നിനിമണ്ണിലടിഞ്ഞു മാഞ്ഞീടുമീ-
ദുർന്നീതികെട്ടിയ ക്രൂരിരുൾക്കോട്ടകൾ
മന്നിൽ സമത്വംവിളംബരംചെയ്യുന്ന
പുണ്യപ്രഭാതമേ നീയെന്നുയർന്നിടും
പാരതന്ത്ര്യത്തിന്റെ ചങ്ങലപൊട്ടിച്ചു
സ്വാതന്ത്ര്യകാഹളമെന്നു മുഴക്കിടും.
മദ്ദനമേററുഞെരിയുന്ന മർത്ത്യർക്ക്-
മുക്തി നൽകീടണം നിൻ നവീനാശയം.
തെററാതെവീഴണം നിൻന്യായഖഡ്ഗമീ-
ദുഷ്ടതപൊക്കിപ്പിടിച്ചു ഫണങ്ങളിൽ
പൊട്ടിത്തകരണം നിൻനിശിതജ്വാല-
തട്ടിയിന്നത്തെ യധർമ്മവ്യവസ്ഥകൾ.
വേഗംനവീനയുഗത്തിന്റെനാന്ദിയായ്
ആഗമിച്ചാലും വിശുദ്ധപ്രഭാതമേ!

ചെറുകഥ

# വേലക്കാരി

(ഉദയൻ)

Mr! why don't you admit that this is a story of Maupassant, translated

അന്നു കോടതിയിൽ സാധാരണയിൽ കവിഞ്ഞ ആൾക്കൂട്ടമുണ്ടായിരുന്നു. ആ കേസ്സിന്റെ അവധി അന്നാണെന്നു എല്ലാവർക്കും അറിയാമായിരുന്നു, അന്തസ്സും ആഭിജാത്യവും ഉള്ള കുടുംബത്തിൽ നടന്ന കൊലയായിരുന്നല്ലോ അതു്. പാച്ചി. അവളായിരുന്നു കൊലപ്പുള്ളി. അവൾ അതാ ആ പ്രതിക്കൂട്ടിൽ കണ്ണുനീർ പൊഴിച്ചുകൊണ്ടു് അങ്ങനെ നിലകൊള്ളുകയാണു്. അവളുടെ മൊഴികേൾക്കാൻ തിങ്ങിക്കൂടിയിരുന്നവർ അവരവരുടെ മനോഗതിക്കനുസരണമായി പലതും പരസ്പരം മന്ത്രിക്കുന്നുണ്ടു്. ചില യുവാക്കന്മാർ പാച്ചിയുടെ കേശസമൃദ്ധിയിലും യൗവനപൗഷ്കല്യത്തിലും ലയിച്ചുനിന്നു. മറ്റു ചിലർ അവളുടെ രാക്ഷസീയമായ പ്രവൃത്തിയിൽ അറപ്പും വെറുപ്പും പ്രകടിപ്പിച്ചു. അവളെ മുമ്പുകണ്ടിട്ടില്ലാത്ത ഒരാൾ പറഞ്ഞു അവളെക്കണ്ടാൽ ഒരു ഭൃത്യയെന്നു പറയുകയില്ലെന്നു്.

അവൾ ഒരു പ്രഭുഗൃഹത്തിലെ ഭൃത്യയായിരുന്നു. ഗർഭിണിയായിരുന്ന പാച്ചി ഒരു ദിവസം പാതിരായ്ക്കു പ്രസവിക്കുകയും ആരുമാരും അറിയാതെ കുട്ടിയെക്കൊന്നു മലക്കറിത്തോട്ടത്തിൽ കുഴിച്ചിടുകയുംചെയ്തു എന്നാണു് അവളുടെമേൽ ചുമത്തിയിരുന്ന കുറ്റം. വേലക്കാരികൾക്കു ഇങ്ങനെയൊക്കെ വന്നുകൂടുന്നതു് സാധാരണയായിരിക്കാം. എന്നാൽ കേസിനു് ഒരു പ്രത്യേകതയുണ്ടായിരുന്നു. വിശാലമായ ആ പ്രഭുഭവനത്തിന്റെ ഒതുങ്ങിയ ഒരുകോണിൽ, അടുക്കളയ്ക്കു തൊട്ടുള്ള ഒരു മുറിയിലായിരുന്നു പാച്ചിയുടെ ഉറക്കവും മറ്റും. ആ മുറി പരിശോധിച്ച പോലീസ് മനോഹരമായി തുന്നിയുണ്ടാക്കിയ ഒരു കുഞ്ഞുടുപ്പു അവിടെ നിന്നു കണ്ടെടുക്കുകയുണ്ടായി. പാച്ചിയുടെ കൂട്ടുകാരിയും അയൽവാസിയുമായിരുന്നു ലക്ഷ്മി. പോലീസുകാർ ലക്ഷ്മിയേയും ക്രാസ്സുചെയ്തു. ആ കുഞ്ഞുടുപ്പു പാച്ചിതന്നെ തുന്നിയെടുത്തതാണെന്നും അതിനായി പലപ്പോഴും പാച്ചിയ്ക്കു കത്രികയും സൂചിയും നൂലും അവൾ കൊടുത്തിട്ടുണ്ടെന്നും ലക്ഷ്മി പോലീസിനെ അറിയിച്ചു. രണ്ടു മാസമെങ്കിലും ആ ഉടുപ്പു തുന്നുന്നതിനു പാച്ചി എടുത്തിരിക്കുമെന്നായിരുന്നു ലക്ഷ്മി പറഞ്ഞതു്. കാര്യങ്ങൾപുറത്തുവരുമ്പോൾ അവൾ അവളുടെ യജമാനന്റെ വീട്ടിൽ നിന്നു ആട്ടിപ്പായിക്കപ്പെടുമെന്നു്,—ലോകം അവളെ അപഹസിക്കുമെന്നു്,—പാച്ചിയ്ക്കു നല്ലപോലെ അറിയാമായിരുന്നു. പക്ഷെ അതു് അവളത്ര സാരമാക്കിയില്ല. ഇപ്പോൾ ഇതാ അവൾ കോടതിമുമ്പാകെ പ്രതിക്കൂട്ടിൽ നില്ക്കുന്ന നിസ്സഹായയായ ഒരു പെൺകുട്ടി. കണ്ണുനീർവാർത്തു് അവളുടെ കണ്ണുകൾ കലങ്ങിയിരിക്കുന്നു; തുടുത്ത കവിൾത്തടങ്ങൾ അരുണവർണ്ണംപകന്നിരിക്കുന്നു. കോടതിയുടേയോ പ്രാസിക്യൂട്ടരുടേയോ യാതൊരു ചോദ്യത്തിനും അവൾ ഉത്തരമൊന്നും പറയുന്നില്ല. അവൾ

ആ കുററം കരുതിക്കൂട്ടിചെയ്യുതായിരിക്കുകയില്ലെന്നു കോടതിക്കും അവിടെ കൂടിനിന്നവക്കും തോന്നിപ്പോയി. അവൾ ആ കുഞ്ഞിനെ വളത്തണമെന്നു വിചാരിച്ചിരിക്കണം. അല്ലെങ്കിൽ അവൾ ആ ഉട്ടപ്പ് അത്ര പ്രയാസപ്പെട്ടു തുന്നിയുണ്ടാക്കിയതെന്തിനു്?

അവളുടെ മൂകതയിൽ കോടതിതന്നെ വിഷമമാന്നു. സത്യമായ ഒരുമൊഴി, കുററത്തിനിടയാക്കിയ പരിതഃസ്ഥിതികളുടെ സൂക്ഷ്മാവസ്ഥ, ഏററുപറയണമെന്നും അവൾക്കു രക്ഷനൾകിയേക്കാവുന്ന ഒരൊററമാഗ്ഗം അതുമാത്രമാണെന്നും കോടതി പ്രസ്താവിച്ചു.

തന്റെ മൊഴി പറയാമെന്നു അവൾ താഴ്ന്നസ്വരത്തിൽ പറഞ്ഞു.

“എന്നാൽ പറയുക ആരാണു് ആ കുട്ടിയുടെ അച്ഛൻ?” കോടതി ചോദിച്ചു.

അതുവരെ കുട്ടിയുടെ അച്ഛനാരെന്നു എത്രതന്നെ ക്രാസ്സ്ചെയ്തിട്ടും അവൾ പറഞ്ഞിരുന്നില്ല. അവൾക്കു പെട്ടെന്നു് ഒരു ജീവൻ വീണപോലെ കാണപ്പെട്ടു.

അവൾ പറഞ്ഞു. “ഞാൻ സത്യം പറയാം. അതോ! അതു്-അതു്-എന്റെ എയമാനന്റെ അനന്തരവൻ രാജു അങ്ങത്താണു്.” എല്ലാവരും അത്ഭുതപ്പെട്ടു. അവളുടെ യജമാനനെ, ആ പ്രഭുവിനെ, ആ ആൾക്കൂട്ടത്തിനിടയിൽ അവൾ കണ്ടു. അദ്ദേഹം വിവണ്ണനായി എന്തോ പുലമ്പി. രാജു അങ്ങത്തു്! അതേ! രാജശേഖരൻ.. അദ്ദേഹത്തെ അറിയാത്തവർ ചുരുങ്ങും. യുവാവാണെങ്കിലും അസൂയാഹമായവിധം ഉദ്യോഗസോപാനത്തിന്റെ ഒരുയന്ന പടിയിൽ അപ്പോൾത്തന്നെ എത്തിക്കഴിഞ്ഞിരുന്ന രാജശേഖരൻ!

അണപൊട്ടിയ നദീജലംപോലെ അവൾ സംസാരിച്ചുതുടങ്ങി:“അതെ! രാജുഅങ്ങത്തു് അങ്ങത്തയെ കോടതിയ്ക്കും അറിയാമായിരിക്കുമല്ലൊ. അങ്ങത്തയെ അറിയാതെ ഇന്നാട്ടിൽ ആരുണ്ടു്. അദ്ദേഹം കഴിഞ്ഞാണ്ടിൽ രണ്ടുമാസംഅവധിയെടുത്തുഎയമാനന്റെ വീട്ടിൽ താമസിക്കാൻ വന്നു. അദ്ദേഹത്തിനു് എന്നോടു വലിയ കാരുണ്യമായിരുന്നു. ഞാനൊരു വേലക്കാരിയാണെന്നു അദ്ദേഹം മറന്നുപോകുന്നോ എന്നു് എനിക്കദ്ദേഹത്തിന്റെ സംസാരം കേൾക്കുമ്പോൾ തോന്നിപ്പോയിട്ടുണ്ടു്. കാരണമുണ്ടാക്കി അദ്ദേഹം എന്നോടു പലപ്പോഴും വത്തമാനത്തിനു വരും ഞാൻ എന്തുചെയ്യാനാണു്. മര്യാദയോടെതന്നെ ഞാനും പെരുമാറി. ഒരിക്കൽ അദ്ദേഹം പറഞ്ഞു ഞാനൊരു കൊച്ചുസുന്ദരിയാണെന്നു്. എനിക്കതുകേട്ടു സന്തോഷവും നാണവും ഒരുപോലെ ഉണ്ടായി. എനിക്കൊന്നും മറുപടി പറയാനുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ കളിവാക്കുകൾ കേൾക്കുമ്പോൾ എത്രഅടക്കിയാലും ഞാനആചിരിച്ചുപോകും. എനിക്കു ഇപ്പോൾ പതിനെട്ടുവയസ്സുണ്ടു്. ഞാൻ എയമാനന്റെ വീട്ടിൽ ജോലിക്കുവന്നകാര്യംകൂടി ഞാൻ പറയട്ടെ. ഞാൻ ഒരു പാവപ്പെട്ട വീട്ടിൽ ജനിച്ചവളാണു്. അമ്മയും അച്ഛനും ഞാൻ കുഞ്ഞായിരുന്നപ്പോൾതന്നെ ചത്തുപോയി. എൻറമ്മപെററ ഞാൻമാത്രമേയുള്ളു. എന്റെ അപ്പച്ചിയാണു് അനാഥയായിത്തീന്ന എന്നെ എന്റെ നാലാമത്തെ വയസ്സിൽ എയമാനന്റെ വീട്ടിൽ

കൊണ്ടാക്കിയതു്. "ഇതിന്റെ മുലകുടി മാറിയോ" എന്നാണു് എന്നെക്കണ്ടപ്പോൾ കൊച്ചമ്മ ചോദിച്ചതു്. അത്രയ്ക്കു ചെറുതായിരുന്നു അന്നുഞാൻ. എയമാന്റെ മകളുണ്ടല്ലോ, ലീലക്കുഞ്ഞു്. ലീലക്കുഞ്ഞിനെ കളിപ്പിക്കുന്നതായിരുന്നു എന്റെ ജോലി. ലീലക്കുഞ്ഞു് സ്കൂളിൽ പോകാറായപ്പോൾ കുഞ്ഞിനു കൂട്ടായി എന്നെക്കൂടി പള്ളിക്കൂടത്തിൽ അയച്ചു. ഞാനും ലീലക്കുഞ്ഞും അങ്ങനെ അടുത്തുള്ള സ്കൂളിൽ നാലുക്ലാസ്സുവരെ പഠിച്ചു. പിന്നെ എനിക്കു പഠിക്കാൻ ഒത്തില്ല. ആയിടയ്ക്കു് എന്റെ അപ്പച്ചിയും മരിച്ചു. എനിക്കു ലോകത്തിൽ ആരുമില്ലെന്നായി. എയമാന്റെ വീട്ടിൽ എനിക്കു പല കഷ്ടപ്പാടുകളും ഉണ്ടായിട്ടുണ്ടു്. എനിയ്ക്കുവ സഹിച്ചേ മതിയാകുമായിരുന്നു. പാതിരാത്രിവരെ എല്ലുമുറിയെ ജോലിഉണ്ടായിരുന്നു അവിടെ. അതു ഞാൻ സന്തോഷത്തോടെ ചെയ്തിരുന്നു. എന്നാൽ കൊച്ചമ്മയുടെ അകാരണമായ ശകാരവും തല്ലും ഞാൻ നിസ്സഹായയായി ഏററുകൊണ്ടിരുന്നു. എന്നോടു സ്നേഹമായി ഒരു വാക്കുപറയാൻ, എന്റെ കഷ്ടപ്പാടുകൾ ഒന്നുപറഞ്ഞുകേൾക്കാൻ, ഈ ലോകത്തു് ഒരു പറവപോലുമുണ്ടായിരുന്നില്ല. വൃത്തിയായി ഒന്നുകളിച്ചാൽ അതു കുററം. വൃത്തികേടായിനിന്നാൽ അതും കുററം. എന്നുവേണ്ടാ ഞാൻ സഹിച്ച കഷ്ടതകൾ ദൈവത്തിനുമാത്രമേ അറിയാവൂ. അങ്ങനെ വഷങ്ങൾ ചിലതുകഴിഞ്ഞു എന്റെ ശരീരപ്രകൃതം മാറിയുംവന്നു. ജോലിമൂലം വേണ്ടുവോളം വ്യായാമമുണ്ടായിരുന്ന എന്റെ അവയവങ്ങൾക്കു പൂർണ്ണമായ വളച്ചഉണ്ടായി. എന്റെ മനസ്സും സ്വഭാവവും ഇക്കാണുന്ന ശരീരവും വളന്നതും രൂപമെടുത്തതും ആ വീട്ടിൽതന്നെയായിരുന്നു. സ്കൂളിൽപോക്കു മതിയാക്കിയതിൽപിന്നെ വീട്ടിന്റെ പുറമതിലിനുവെളിയിൽ പോകുന്നതിനുപോലും എനിക്കവസരം കിട്ടിയിരുന്നില്ല. എന്റെ ലോകം അടുക്കളയും പരിസരവും മാത്രമായിരുന്നു. അതുകൊണ്ടു് ലോകപരിചയം എനിക്കു കുറവായിരുന്നു. ഞാനങ്ങനെ ജീവിച്ചു. ലീലക്കുഞ്ഞിനെ കല്യാണംകഴിച്ചയച്ചതു് രണ്ടുകൊല്ലംമുമ്പാണു്. അല്ലെങ്കിൽ അതൊക്കെ ഞാനെന്തിനുപറയുന്നു. രാജുഅങ്ങത്തയുടെ കാര്യംപറയാം. ഈ ലോകത്തിൽ ആരിൽനിന്നെങ്കിലും ഞാൻ സ്നേഹമുള്ള ഒരുവാക്കുകേട്ടിട്ടുണ്ടെങ്കിൽ അതദ്ദേഹത്തിൽനിന്നു മാത്രമായിരുന്നു. എന്നോടുള്ള കൊച്ചമ്മയുടെ ക്രൂരമായ പെരുമാററത്തിൽഅദ്ദേഹം എന്നോടു സഹതപിച്ചിരുന്നു എന്നെനിക്കറിയാം. ഒരു ദിവസം ഞാൻ വീട്ടിലെ ആ കൊച്ചുമുറി തൂത്തുകൊണ്ടുനില്ക്കുകയായിരുന്നു. അപ്പോൾഅദ്ദേഹം പെട്ടെന്നു അവിടെ കടന്നുവന്നു്, അന്നുരാത്രി ഞാൻ തോട്ടത്തിൽചെല്ലണമെന്നും ഒരു കാര്യം പറയാനുണ്ടെന്നും പറഞ്ഞു. രാത്രിയായി, ഞാൻ പോയി--എനിക്കറിയാൻ പാടില്ല എനിക്കതെങ്ങനെ സാധിച്ചെന്നു-അതെ, ഞാൻ തോട്ടത്തിൽ പോയി, അദ്ദേഹം എന്നെ കാത്തു് അവിടെ, ആ വൃക്ഷച്ചുവട്ടിൽ ഇരുന്നിരുന്നു. ഞാനാവൃക്ഷച്ചുവട്ടിനു സമീപംചെന്നു ഒട്ടുദൂരത്തായി നിലകൊണ്ടു. ഞാൻ ചുററുപാടുകളെപ്പററി അപ്പോൾ ഓത്തില്ല. അദ്ദേഹത്തിനു എന്നോടു എന്തോ പറയാനുണ്ടല്ലോ എന്നുമാത്രമാണു ഞാനോത്തതു്. അദ്ദേഹം എഴന്നേററു. ഒരു കൂസലുമില്ലാതെ എന്റെ തോളിൽ കയ്യിട്ടു. ഞാൻ ഒഴിഞ്ഞുമാറാൻ

ശ്രമിച്ചു. സാദ്ധ്യമായില്ല. എന്തുചെയ്യണമെന്നറിയാതെ ഞാൻ പരുങ്ങി. ലോകമെങ്ങും നിശ്ശബ്ദത. പാലുപോലത്തെ നിലാവു്. കുളുർമ്മയുള്ള ഇളങ്കാററു്. തോട്ടത്തിലെ പിച്ചിയും ചെമ്പകവും ഒക്കെ പൂത്തു മണം വീശിയിരുന്നു. ലോകത്തിനു ഇങ്ങനെയും ഒരുവശമുണ്ടെന്നു ഞാനന്നാദ്യമായിട്ടാണു് അറിയുന്നതു്. ഞാനങ്ങനെ അങ്ങു നിന്നുപോയി. അദ്ദേഹത്തിൻെറ കരവലയങ്ങളിൽ ഞെരിഞ്ഞുകൊണ്ടു്...

ഞങ്ങൾ അങ്ങനെ പതിവായി മൂന്നാഴ്ച അതു തോട്ടത്തിൽ സമ്മേളിച്ചു. ആ ചെമ്പകവും പിച്ചിയും മാത്രമേ ഞങ്ങളുടെ പ്രവൃത്തികൾ കണ്ടിരിക്കുകയുള്ളു. മൂന്നാഴ്ചകഴിഞ്ഞു് അദ്ദേഹം പോയി. എവിടെവേണമെങ്കിലും അദ്ദേഹത്തോടുകൂടി പോകുന്നതിനു ഞാൻ തയ്യാറായിരുന്നു. ഞാൻ ഗർഭംധരിച്ചു വിവരം ഞാൻതന്നെ അറിഞ്ഞില്ല. പിന്നെയും ഏതാനും ആഴ്ചകൾ കഴിഞ്ഞാണു് എനിക്കു് അതു മനസ്സിലായതു്".

മൊഴി ഇത്രയുമായപ്പോൾ അവൾ അടക്കാൻവയ്യാത്ത സങ്കടത്താൽ പൊട്ടിക്കരഞ്ഞുപോയി. കോടതിക്കു മാത്രമല്ല, അവിടെ കൂടിയിരുന്ന എല്ലാവർക്കും അവളോടു് അനുകമ്പ തോന്നി.

അവൾ വീണ്ടും ഇങ്ങനെ പറയാൻതുടങ്ങി:—

"എൻെറ സ്ഥിതിയെപ്പററി ആലോചിച്ചപ്പോൾ, അതിൻെറ ഭവിഷ്യത്തുകളെപ്പററി വിചാരിച്ചപ്പോൾ, ഞാൻ ഭയന്നു വിറച്ചുപോയി. ഞാൻ കാര്യം എത്രതന്നെ രഹസ്യമായിവച്ചിരുന്നാലും അതൊരിക്കൽ പരസ്യമാകാതെ തരമില്ലെന്നു എനിക്കറിയാമായിരുന്നു. എന്തായാലും എജമാനനും കൊച്ചമ്മയും കാര്യം അറിയുന്നതുവരെ, എന്നെ ആട്ടിപ്പുറത്താക്കുന്നതുവരെ, ആ വീട്ടിൽതന്നെ കഴിയാൻ ഞാൻ തീരുമാനിച്ചു. എനിക്കു തന്നിരുന്ന തുച്ഛമായ ശമ്പളം അത്രനാൾകൂടി സൂക്ഷിച്ചു ശേഖരിക്കാമായിരുന്നല്ലോ. ഞാൻ അങ്ങനെതന്നെ ചെയ്തുകൊണ്ടിരുന്നു. എൻെറ വയർ കുറേശ്ശെ വീർത്തുവന്നു. ഞാൻ മുണ്ടു് ഇറുക്കിക്കെട്ടി നടന്നു. ആരും എൻെറകാര്യം അറിഞ്ഞില്ല. എൻെറ കുഞ്ഞിനു് ഇടുന്നതിനായി പട്ടുതുണികൊണ്ടു് ഒരുടുപ്പു രാത്രികാലങ്ങളിൽ ഉറക്കമിളച്ചിരുന്നു ഞാൻ തുന്നിയുണ്ടാക്കി."

"അപ്പോൾ, ആ കുഞ്ഞിനെ കൊല്ലണമെന്നു നിങ്ങൾക്കുദ്ദേശമില്ലായിരുന്നു അല്ലേ?" കോടതി ചോദിച്ചു.

"തീർച്ചയായും ഇല്ല."

"എന്നാൽ പിന്നെ എന്തിനാണു് ആ കൃത്യം ചെയ്തതു്?"

"അതിങ്ങനെയാണുസംഭവിച്ചതു്. ഞാൻ പ്രതീക്ഷിച്ചതിലും വളരെമുമ്പേയാണു് അതു--എന്നുപറഞ്ഞാൽ—പ്രസവം—നടന്നതു്: രാത്രി ഞാൻ അടുക്കളയിൽ പിഞ്ഞാണങ്ങൾ കഴുകിക്കൊണ്ടിരുന്നപ്പോൾ എജമാനനും കൊച്ചമ്മയും ഉറങ്ങിക്കഴിഞ്ഞിരുന്നു. പെട്ടെന്നു് എനിക്കൊരു വയററുവേദന അനുഭവപ്പെട്ടു. വേദനകൊണ്ടു ഞാൻ പുളഞ്ഞുപോയി. വലിഞ്ഞിഴഞ്ഞു കുറച്ചുദൂരം എൻെറ ഉറക്കറവരെ, ഞാൻ പോയി. വെറുംതറയിൽ ഞാൻ കിടന്നു. അതു് ഒന്നോ രണ്ടോ—എനിക്കറിഞ്ഞുകൂടാ എത്രയെന്നു—നാഴിക നീണ്ടുനിന്നിരിക്കും. ഞാൻ ക്ഷീണിച്ചു വ

ശായി. വിയപ്പ്വാന്നൊലിച്ചു ഒടുവിൽ ഞാൻ ഏങ്ങിയും ഞെരിഞ്ഞും വല്ലവിധേനയും പെററിട്ടു. ഞാൻ അതിനെ തപ്പിയെടുത്തു. എനിക്കറിവുള്ളപോലൊക്കെ ശുശ്രൂഷിച്ചു എൻെറ പായിൽകിടത്തി. എൻെറ ആനന്ദം എത്രമാത്രമായിരുന്നു! എങ്കിലും എൻെറ വേദന തീന്നില്ല. പെററശേഷവും വേദന. ഞാനങ്ങു ചൂളിപ്പോയി. എനിക്കു തോന്നി ഞാൻ ഉടൻ തന്നെ ചാകുമെന്നു്. ഞാൻ മുട്ടുകുത്തി ഇഴയുന്നതുപോലെനിന്നു. അങ്ങനെ ഒന്നരണ്ടുനാഴിക നിന്നിരിക്കണം. കാര്യം അപ്പോഴാണു് എനിക്കു മനസ്സിലായതു്. എൻറീശ്വരാ! എൻെറ വയററിൽനിന്നു് ഒരു കുഞ്ഞുകൂടി പുറത്തേയ്ക്കു വീണു. എനിക്കെന്തു ചെയ്യണമെന്നറിഞ്ഞുകൂടായിരുന്നു. ഞാനവനേയും വാരി എടുത്തു. ശുശ്രൂഷകൾക്കുശേഷം മൂത്തകുഞ്ഞിനു സമീപംതന്നെ കിടത്തി. വിളക്കു തെളിച്ചു ഞാനാകൊച്ചുമുഖങ്ങൾ നോക്കി. രണ്ടു അമ്പിളിക്കുഞ്ഞുങ്ങൾ. എന്നിൽ ആനന്ദവും ഭയവും ഒരുപോലെ ഉണ്ടായി. ഞാനെങ്ങനെ വളത്തും രണ്ടുകുഞ്ഞുങ്ങളെ! അതു എന്നെക്കൊണ്ടു സാദ്ധ്യമാണോ? കാരുണ്യമുള്ള കോടതി പറയണം. ആ പിഞ്ചുപൈതലുകളെ അണച്ചുവച്ചുകൊണ്ടു പാതിബോധത്തോടെ ഞാനങ്ങനെ കിടന്നുകരഞ്ഞു. എന്താണു നിവൃത്തിയെന്നാലോചിച്ചു്. എൻെറ കണ്ണുനീരിൽ ആ അമ്പിളിക്കലകൾ കുളിച്ചു. രാത്രി അവസാനിക്കാറായിരുന്നു. തലക്കോഴികൂകി. വണ്ണാത്തിക്കിളിയുടെകരച്ചിൽകേട്ടു. ഞാൻ ഞെട്ടി എഴുന്നേററു. കതകുതുറന്നു വെളിയിൽമലക്കറിത്തോട്ടത്തിൽ പോയി. ആ ചേമ്പിൻെറഇടയിൽ ഒന്നല്ല രണ്ടുകുഴികൾ തന്നെ മൺവെട്ടികൊണ്ടു കുഴിച്ചു. തിരിച്ചുവന്നു മററു യാതൊരു ചിന്തയുംകൂടാതെ കുഞ്ഞുങ്ങളെ എടുത്തുകൊണ്ടു പോയി. നൊമ്പലം ഏൾക്കാത്തവിധം ഓരോന്നിനേയും ഓരോ കുഴിയിൽ സാവധാനം കൊണ്ടുചെന്നുവച്ചു. എനിക്കു ഭ്രാന്തുപിടിച്ചപോലെ തോന്നി. ഞാൻ അതിവേഗം മൺവെട്ടികൊണ്ടു മണ്ണു നീക്കിയിട്ടു".

അവൾ പെട്ടെന്നു സംസാരംനിറുത്തി കൈകൾകൊണ്ടു മുഖംപൊത്തി ഏങ്ങി ഏങ്ങി കരഞ്ഞു. കുറച്ചുകഴിഞ്ഞു വീണ്ടും തുടന്നു.-

"ഞാൻ തിരിച്ചുവന്നു പായിൽവീണു. എനിക്കുശേഷം അനങ്ങുവാൻ കഴിഞ്ഞില്ല. ഞാനങ്ങനെ ഒരു ശവത്തെപ്പോലെ കിടന്നു. രാവിലെ കൊച്ചമ്മ ഉണന്നുവന്നു. അടുക്കളെയിൽ അനക്കംകേൾക്കാഞ്ഞു അവർ കോപിച്ചു. എനിക്കു ഏതോ വലിയ സുഖക്കേടാണെന്നു അവക്കും മനസ്സിലായി. അവർ ഡോക്ടരെ വരുത്തി. ഡാക്കർ എന്നെ പരിശോധിച്ചു. അദ്ദേഹത്തിനു് കാര്യമെല്ലാം മനസ്സിലായി......ഇങ്ങനെയാണു് സത്യം. ഇനി എന്നെ എന്തുവേണമെങ്കിലും ചെയ്തുകൊള്ളൂ. ഏതു ശിക്ഷയും ഏൾക്കാൻ ഞാനൊരുക്കമാണു്."

പാച്ചി മൊഴിനിറുത്തി അശ്രുവാത്തുകൊണ്ടു കമ്പിട്ടുനിന്നു. ജഡ്ജി കൈലേസു് എടുത്തു കണ്ണുതുടച്ചു. പ്രാസിക്യൂട്ടർ ഇതികത്തവ്യതാമൂഢനായി നിലകൊണ്ടു. വിധി പറയുന്നതു ലഞ്ചിനുശേഷമെന്നുജഡ്ജിപ്രസ്താവിച്ചു. കേസു്കേൾക്കാൻ കൂടിയിരുന്നവർഹൃദയഭാരത്തോടുകൂടി മൗനമായി പിരിഞ്ഞു. വിധി എങ്ങനെയായിരിക്കും? പാച്ചിയുടെ ശിക്ഷ എന്തായിരിക്കും?

# ഏകലോകവീക്ഷണം



ലോകചരിത്രത്തിൻെറ അതിപ്രധാനമായ ഒരാപൽഘട്ടത്തിൽ പ്രതിലോമശക്തികൾക്കെതിരായി തലഉയത്തിനിന്ന കൊണ്ടു തുറന്നസംസാരിക്കുവാനുള്ള മനക്കരുത്തും ധൈയ്യവും പ്രദശിപ്പിച്ച അമേരിയ്ക്കൻരാജ്യതന്ത്രജ്ഞനായിരുന്ന മി. വെൻഡൽവില്ക്കി അദ്ദേഹത്തിൻെറ ലോകസഞ്ചാരത്തിൽനിന്നും എഴുതിയ "ഏകലോകം" എന്ന പുസ്തകത്തിൽനിന്നും എടുത്തിട്ടുള്ള ചില ഭാഗങ്ങളാണ് താഴെ ഉദ്ധരിക്കുന്നത്:—

"ഒരു ദിവസം പ്രഭാതത്തിൽ ചൈനയിലെ പതിനായിരം വിദ്യാത്ഥികൾ പങ്കെടുത്ത ആ സമ്മേളനത്തിൻെറ രംഗങ്ങളെ ഞാൻ ഒരിയ്ക്കലും വിസ്മരിയ്ക്കയില്ല. എൻെറ പ്രസംഗത്തിനിടയ്ക്ക് സ്വാതന്ത്ര്യത്തെക്കുറിച്ച ഞാനുച്ചരിച്ച ഓരോ ശബ്ദത്തെയും അവർ കരഘോഷത്തോടുകൂടി സ്വാഗതംചെയ്തു.........

*　　*　　*

വിദേശീയമേധാവിത്വത്തോടുള്ള വെറുപ്പ് ഞാൻ എല്ലായിടത്തുംകണ്ടു. ജനങ്ങൾ ഞാൻ പ്രതീക്ഷിച്ചിരുന്നതിലധികം നമ്മെ ഇഷ്ടപ്പെടുന്നതായി എനിയ്ക്കനഭവപ്പെട്ടു. ഒരിക്കലും മേധാവിത്വത്തിനുവേണ്ടി പരിശ്രമിക്കാത്തവരായി അവർ നമ്മെ കണ്ടതുകൊണ്ടുമാത്രമാണ് ഇതു സംഭവിച്ചത്.........

*　　*　　*

പരമ്പരയായി നമുക്കു കിട്ടിയിട്ടുള്ള സ്നേഹഭണ്ഡാരത്തെ നാം ശരിയായി സംരക്ഷിക്കണം. സ്വാതന്ത്ര്യത്തിനും ന്യായത്തിനും വേണ്ടി മനുഷ്യസമുദായത്തെ ഏകീകരിക്കാനാണ് ഇതുപയോഗപ്പെടുത്തേണ്ടതു്. ലോകത്തിലെ ആശാകുലരായ ബഹുജനങ്ങളോടുമാത്രമല്ല ഓരോ ഭൂഖണ്ഡങ്ങളിലുമുള്ള യുദ്ധരംഗങ്ങളിൽനിന്നു സമരംചെയ്യുന്ന നമ്മുടെ സന്തതികളോടുള്ള വിശുദ്ധമായ ഒരു കടമയാണ് ഈ സൗഹാർദ്ദത്തെ നിലനിറുത്തുകഎന്നതു്. എന്തുകൊണ്ടെന്നാൽ ഈ ഭണ്ഡാരത്തിലെ ജലം നിമ്മലമാണ്. ആരോഗ്യകരമായ സ്വാതന്ത്ര്യപാനീയമാണ്. നാം ഏതൊരാദശത്തിനുവേണ്ടി സമരംചെയ്യുന്നുവോ അവയെ വെറും ഹാസ്യചിത്രമായി അധഃപതിപ്പിക്കാത്ത കാലത്തോളം ഹിററ്ലക്കോ മുസ്സോളിനിയ്ക്കോ ഹിറോഷിനോവിന്നോ തങ്ങളുടെ പ്രചാരവേലകൊണ്ടോ അല്ലെങ്കിൽ ആയുധംകൊണ്ടോ നമ്മെ ഭിന്നിപ്പിക്കാനും ബന്ധുക്കളിൽനിന്നു അകററാനും നമ്മുടെ കയ്യിൽനിന്നു സൗഹാർദ്ദത്തിൻെറ ഈ സംഘടനാശക്തിയെതട്ടിപ്പറിയ്ക്കാനും സാദ്ധ്യമല്ല. ലോകത്തിൽ ഇതൊഴിച്ച് മറെറാരു സംഘടനാശക്തിയും ഇല്ലെന്നു വേണം പറയുവാൻ. താല്ക്കാലികമായ കായ്യസിദ്ധിക്കുവേണ്ടി ആദശങ്ങളെ ലംഘിക്കയാണെങ്കിൽ അതു ആപല്ക്കരമായിരിക്കും. നമ്മുടെ പെരുമാററത്തിലും ആദശത്തിലും ലോകത്തിനുള്ള വിശ്വാസംകൊണ്ടു് നാം നേടിയിട്ടുള്ള ആത്മീയവും പ്രാ

യോഗികവുമായ ഗുണങ്ങളുടെ നാശമായിരിക്കും ഇതിൻെറ ലക്ഷ്യം..........

* * *

മാനവസമുദായത്തിൻെറ വളർച്ചയ്ക്കു് ആയുധസാമഗ്രികൾ എത്രതന്നെ സഹായമായിട്ടുണ്ടെങ്കിലും അതിലുമധികം ഉന്നതമായ ഒരു സ്ഥാനമാണു് ആശയങ്ങൾക്കുള്ളതു്. കാലാന്തരത്തിൽ അവയാണു് അനശ്വരമായ ഫലംനൽകിയിട്ടുള്ളതും.........

* * *

ഉദ്ദേശശുദ്ധിയില്ലാത്ത ഒരു യുദ്ധത്തിൽ നേടുന്നവിജയംയഥാർത്ഥമായവിജയമല്ല...

ഓരോ രാഷ്ട്രത്തിലേയും പൗരന്മാർ പലപ്പോഴും നേതാക്കന്മാർ കൈക്കൊള്ളാറുള്ള നയവൈകല്യങ്ങളെ നിരൂപണംചെയ്യാൻ മടിക്കയാണെങ്കിൽ അതു ആത്മഹത്യയ്ക്കു തുല്യമാണു്..........

* * *

നമ്മുടെ തെററുകളെ മനസ്സിലാക്കുകയും തിരുത്തുകയും ചെയ്യില്ലെങ്കിൽ നമ്മുടെ കൂട്ടുകാരിൽ പലരുടേയും സ്നേഹം നമുക്കു നഷ്ടപ്പെടുകയും ഉദ്ദേശം പാഴായിപ്പോകയും ചെയ്യും.........

കമ്യൂണിസ്റ്റ്പാർട്ടിയുടെ നേതാവോ ഒരു ഫാക്ടറിതൊഴിലാളിയോ. ഒരു സർവ്വകലാശാലാദ്ധ്യാപകനോ ഒരു പട്ടാളക്കാരനോ ആരായാലും വേണ്ടില്ല, ഞാനുമായി സംസാരിക്കാനിടയായ എല്ലാ ചൈനാക്കാരും തങ്ങളുടെ അഭിപ്രായങ്ങളെ, അവ ഗവമ്മെൻറിൻെറ ഔദ്യോഗികനയത്തിൽനിന്നും വ്യത്യസ്തമായാൽപോലും സങ്കോചം കൂടാതെ തുറന്നു പറയാറുണ്ടു്.

* * *

സഹകരണത്തിനുള്ള ശാശ്വതമായസംഘടനകളെ എല്ലാ പ്രസ്ഥാനങ്ങളിലൂടെയും നാം വളത്തണം. പൊതുപ്രശ്നങ്ങളുടെ പരിഹാരത്തിനുവേണ്ടി ഒത്തൊരുമിച്ചുള്ള പരിശ്രമങ്ങളിൽ അതിനെ പൂർത്തീകരിക്കയുംചെയ്യാം..........സ്വാതന്ത്ര്യമെന്നപദം ഏഷ്യയിലെ ജനങ്ങളെ ആവേശം കൊള്ളിക്കുന്നു. ലോകത്തിൽ ഏററവും പൈശാചികമായ ജാപ്പനീസ്സാമ്രാജ്യത്വം ഈ പദത്തെ നമ്മുടെ കയ്യിൽനിന്നും അപഹരിച്ച് സ്വാർത്ഥത്തിനുവേണ്ടി ഉപയോഗിക്കയാണു്......

ഭരിക്കുന്നവർ എത്രതന്നെ വിശാലഹൃദയരായാലും ശരി, സാമ്രാജ്യമേധാവിത്വത്തിന്നു് ഒരു സർവ്വദേശീയവീക്ഷണഗതിയിൽ സ്ഥാനമില്ല. ഒരു രാഷ്ട്രത്തിന്നകത്തു് ഒരു ജനവിഭാഗം മറെറാന്നിനോടു കാണിക്കുന്ന സാമ്രാജ്യമനോഭാവവും അതുപോലെതന്നെയാണു്. എല്ലാവരുടേയും ജന്മാവകാശമാണു് സ്വാതന്ത്ര്യം. അതിൻെറ ഗുണം അനുഭവിക്കാനും അതിനുവേണ്ടി സമരം ചെയ്യാനും ആഗ്രഹിക്കുന്നുവെങ്കിൽ വർഗ്ഗഭേദമോ, നിറഭേദമോകൂടാതെ എല്ലാവക്കും അതുവകവച്ചുകൊടുക്കുവാൻ നാം തയ്യാറാവണം. അമേരിക്കയിൽ എല്ലാവക്കും സ്വതന്ത്രമായി ജീവിക്കുന്നതിനുള്ള സൗകര്യം നാം നിഷേധിക്കയാണെങ്കിൽ ഇൻഡ്യയെ സ്വതന്ത്രയാക്കുന്നതിനു നാം ബ്രിട്ടനോടാവശ്യപ്പെടുന്നതിൽ യാതൊരു ന്യായവും ഇല്ല.

ഒരു ജനവിഭാഗത്തിൻെറ നിറമല്ല ലക്ഷ്യമാണു എല്ലാററിനും ആധാരമായി നില്ക്കുന്നതു്. സ്വാതന്ത്ര്യം സർവ്വരുടേയും ജന്മാവകാശമായിക്കരുതുന്ന ജനവിഭാഗങ്ങളോടു ജാതിയോ മതമോ ഗണിക്കാതെ നാം ഒത്തൊരുമിച്ചു നില്ക്കണം...

* * *

അമേരിക്കയിലെസമുദായഘടന ശക്തിയേറിയ ഏതെങ്കിലും മൃദുലമായ ഒരു തുണിക്കു് സമമാണു്. അതു അനവധി നൂലിഴകൾകൊണ്ടു് നെയ്തുണ്ടാക്കപ്പെട്ടതാണു്. സ്വാതന്ത്ര്യപ്രേമികളായ അനവധി സ്ത്രീപുരുഷന്മാർ വളരെ നൂററാണ്ടുകളായി ചെയ്ത ത്യാഗത്തിൽനിന്നാണു് അതുണ്ടായതു്. ദരിദ്രന്റെയും ധനികന്റേയും കറുത്ത മനുഷ്യന്റെയും വെള്ളക്കാരന്റെയും ജൂതന്റെയും വിദേശിയുടേയും സ്വദേശിയുടേയും ശരീരത്തിൽ ഒരുപോലെ പുതയ്ക്കുവാൻ അതുപകരിക്കും. നാം അതിനെ കീറിക്കളയരുതു്. അതു നശിക്കയാണെങ്കിൽ ഇനിയൊരിക്കൽ അതിന്റെ ചൂടേല്ക്കുവാൻ കഴിയുന്നതു് എവിടെയാണെന്നും എങ്ങിനെയാണെന്നും ആർക്കും അറിവില്ല.

സമ്പത്സമൃദ്ധിയും സമാധാനവും സ്വാതന്ത്ര്യവും ലോകത്തിൽ നിലനില്ക്കണമെങ്കിൽ വിവിധരാഷ്ട്രങ്ങൾ പരസ്പരം സാമ്പത്തികമായി സഹകരിച്ചു പ്രവർത്തിക്കണമെന്നു് ഇരുകക്ഷിയിലുംപെട്ട പലരും വളരെക്കാലമായി അഭിപ്രായപ്പെടുകയുണ്ടായിട്ടുണ്ടു്.

* * *

അന്യരുടെ അവകാശങ്ങളിന്മേൽ കുതിരകയറുവാൻ പര്യാപ്തമായ പ്രത്യേകസൗജന്യങ്ങൾ യാതൊരാൾക്കും സിദ്ധിക്കാത്തതരത്തിൽ സ്വാതന്ത്ര്യംസംരക്ഷിക്കപ്പെടണം. ഉദ്യോഗസ്ഥന്മാരുടേയും നിയമസഭാസാമാജികന്മാരുടേയും വികൃതികളും അപൂർവ്വം ചില അവസരങ്ങളിൽ ഉണ്ടായിട്ടുള്ള ജനക്കൂട്ടത്തിന്റെ ആഹ്ലാദവും ഒഴിച്ചാൽ കഴിഞ്ഞ ഒന്നരനൂററാണ്ടത്തെ പരിശ്രമത്തിന്റെ ഫലമായി അമേരിക്കയിൽ സ്വാതന്ത്ര്യത്തിനു ചരിത്രത്തിലിതുവരെ കണ്ടിട്ടുള്ളതിൽവച്ചു് ഏററവും വിശാലമായ ഒരു രൂപം നാം കൊടുത്തിട്ടുണ്ടെന്നു പറയാം.

നാം വെറുക്കുന്നവരുടെ സ്വാതന്ത്ര്യത്തെ ഹനിക്കാൻ ഒരുമ്പെടുകയാണെങ്കിൽ അതു നാം സ്നേഹിക്കുന്നവരുടെ സ്വാതന്ത്ര്യം നഷ്ടപ്പെടുന്നതിനുള്ള വഴിതുറക്കും. ...........” ചൈനയിലെ ഒരു ചിന്തകൻ എന്നോടു പറകയുണ്ടായി. “ഇന്ത്യയുടെ ആവശ്യത്തെ ഇന്നുതന്നെ വകവച്ചുകൊടുക്കാതെ നീട്ടിക്കൊണ്ടുപോകുന്നതുമൂലം പൂർവ്വപ്രദേശങ്ങളിൽ ബ്രിട്ടന്റെ അഭിമാനത്തിനല്ല കോട്ടംസംഭവിക്കുന്നതു്. നേരേമറിച്ചു അമേരിക്കയുടെ സൽകീർത്തിയാണു നഷ്ടപ്പെടുന്നതു്.

* * *

ഈ ചിന്തകനു് ഇന്ത്യയിലെ ബ്രിട്ടീഷ് സാമ്രാജ്യഭരണത്തോടു യാതൊരു ശത്രുതയും ഇല്ല. പ്രജാവാത്സല്യമോലുന്ന ഒരു ഭരണസമ്പ്രദായമാണു് അതെന്നു നിങ്ങൾ വാദിക്കയാണെങ്കിൽ അതും സമ്മതിക്കാൻ തയാറാണു്. ഇന്ത്യയെപ്പററി നാം മൗനം ദീക്ഷിക്കുന്നതിന്റെ ഫലമായി പൗരസ്ത്യജനതയുടെ സൗഹാർദ്ദം നമുക്കു നഷ്ടമായിപ്പോകുന്നുണ്ടെന്നു് അദ്ദേഹം പറയുകയുണ്ടായി. അവർക്കു നമ്മിലുള്ള വിശ്വാസം കുറഞ്ഞുവരുന്നു. ഇന്ത്യയുടെ കാര്യത്തിൽ ഇന്നു നാം കൈക്കൊണ്ടിട്ടുള്ള നയത്തിന്റെ ഫലമായി യുദ്ധാനന്തരംപൂർവ്വദേശങ്ങളിലെ കോടാനുകോടി ജനങ്ങളോടു നാം ഏതൊരു മനോഭാവമാണു് സ്വീകരിക്കാൻ പോകുന്നതെന്നു് അവർക്കു തീർച്ചയില്ലാതായിരിക്കുന്നു. നമ്മുടെ അവ്യക്തമായ പെരുമാററംകാരണം നാം യഥാർത്ഥത്തിൽ സ്വാതന്ത്ര്യത്തിനുവേണ്ടി നിലകൊള്ളുന്നു

ണ്ടോ എന്നും സ്വാതന്ത്ര്യമെന്ന പദത്തിനു നാം എന്തൊരർത്ഥമാണു കല്പിക്കുന്നതെന്നും അവൎക്കു സംശയം തുടങ്ങിയിരിക്കുന്നു.

* * *

പാശ്ചാത്യലോകത്തിനുണ്ടെന്നു് അഭിമാനിച്ചിരുന്ന മേധാവിത്വം ഇന്നു് ഒരഗ്നിപരീക്ഷയിലാണു് ഇരിക്കുന്നതു്. നമ്മുടെ പ്രൗഢമായ പ്രസ്താവനകൾകൊണ്ടു് ഏഷ്യാക്കാൎക്കു യാതൊരു ഇളക്കവും ഉണ്ടാകുന്നില്ല. റഷ്യയിലും ചൈനയിലും മദ്ധ്യപൂൎവ്വദേശങ്ങളിലും ഉള്ള ജനങ്ങൾ തങ്ങളിൽ അന്തർലീനമായി കിടക്കുന്ന ശക്തിയെ വീണ്ടെടുക്കാൻ തുടങ്ങിയിരിക്കുന്നു. ലോകത്തിന്റെ ഭാവി തങ്ങളുടെ കയ്യിലാണു സ്ഥിതിചെയ്യുന്നതെന്നു അവൎക്കറിയാം. ഓരോ രാഷ്ട്രത്തിനും സാമ്പത്തികവും സാമുദായികവും ആത്മീയവുമായ സ്വാതന്ത്ര്യം നൽകുവാൻ അവർ തീരുമാനിച്ചിരിക്കുന്നു.

രാഷ്ട്രീയ സ്വാതന്ത്ര്യത്തിനെന്നപോലെ തന്നെ പ്രാധാന്യം സാമ്പത്തികസ്വാതന്ത്ര്യത്തിനുമുണ്ടു്. രാജ്യങ്ങൾ തമ്മിൽ ഉല്പന്നങ്ങളെ കൈമാററംചെയ്യാനുള്ള അവകാശം ജനങ്ങൾക്കുണ്ടാവണം. സാൎവ്വദേശീയമായ വാണിജ്യത്തിനുള്ള അനാവശ്യമായ തടസ്സങ്ങൾ തട്ടിനീക്കിയില്ലെങ്കിൽ സമാധാനവും സമ്പത്സമൃദ്ധിയും ഉണ്ടാകയില്ല.

---

# നല്ല ചില കഥകൾ

(മൂർക്കോത്തു കുഞ്ഞപ്പാ)

ഈ വിഷയത്തെപ്പററി ഒരു ലേഖനം എഴുതുവാൻ എന്നെ പ്രേരിപ്പിച്ചതു് മംഗളോദയം മാസികയിൽ "ജി. എം." എഴുതിയ മകരം കുംഭം ലക്കങ്ങളിലെ ലേഖനമായതുകൊണ്ടു്, അതിലുള്ള ചെറുകഥാനിർവ്വചനം ഇവിടെ ആദ്യം ഉദ്ധരിക്കാം.

"ഓരോ സംഭവവും ഓരോ സംഭവമായിത്തന്നെ പേരിട്ടെടുത്തു വർണ്ണിച്ചു തജ്ജന്യമായ ഭാവത്തിൻെറ മൂർദ്ധന്യതയിൽ എത്തിക്കുന്നതാണു് ചെറുകഥ. ജീവിതത്തിൻെറ ഒരേട്—അത്രയേ ആകാവൂ ചെറുകഥയ്ക്കു വിഷയം. ഒരേ ഒരു കടാക്ഷം—ഭാവനിർഭരമായ കടാക്ഷം—അതാണു വേണ്ടതു്."

ഇവിടെ വിവരിച്ച, അഥവാ നിർവ്വചിച്ച, തരത്തിലും ചെറുകഥകളുണ്ടെന്നോ, അവയാണു ഉത്തമകഥകളെന്നോ മാത്രമല്ല ജി. എം. പറയുന്നതു്. "അതാണു് ചെറുകഥ" എന്നാണു പറയുന്നതു്. മററു ജാതികഥയൊന്നും ചെറുകഥയല്ലെന്നാണോ ഈ പറഞ്ഞതിൻെറ അർത്ഥം? ജി. എം. അടുത്ത ഖണ്ഡികയിൽ വീണ്ടും ഇങ്ങനെ പറയുന്നു. "ഏതു പാത്രത്തിൻെറയും ഒരു കമ്പിട കാണിക്കുക—മതി, ചെറുകഥയായി." ഈ നിർവ്വചനങ്ങളെ വ്യാഖ്യാനിക്കുകയും ഉദാഹരണങ്ങൾകൊണ്ടു സ്പഷ്ടമാക്കുകയും, ഉദ്ധാരണങ്ങളെക്കൊണ്ടു ബലപ്പെടുത്തുകയും ആണു് ലേഖനത്തിലെ ബാക്കിയുള്ള ഭാഗങ്ങൾകൊണ്ടു സാധിച്ചിട്ടുള്ളതു്.

ലേഖനം വായിച്ചപ്പോൾ അതിൽ നിർവ്വചിച്ച തരത്തിലല്ലാത്തവയെങ്കിലും എനിക്കു വളരെ ഹൃദ്യങ്ങളായ ചെറുകഥകളേയും അത്തരം കഥകൾ എഴുതിയ ഗ്രന്ഥകർത്താക്കളെയും ആണു് ഓർമ്മവന്നതു്. അവയൊന്നും ചെറുകഥകളേ അല്ലെന്നു കരുതുകയും, അത്തരം കഥകൾ മലയാളത്തിൽ ഉണ്ടാവാതിരിക്കുകയും, ജീവിതത്തിൻെറ ഏടുകളും, പാത്രങ്ങളുടെ കമ്പിടകളും മാത്രം കാണിക്കുന്ന ഒരു ഒററത്തരം ചെറുകഥമാത്രം മലയാളത്തിൽ ശേഷിക്കുകയും ചെയ്യുന്നതായാൽ എന്നെപ്പോലുള്ളവരുടെ കാര്യം കഷ്ടമാണു്.

"എല്ലാജനങ്ങൾക്കുമൊന്നല്ലമാനസം
ചൊല്ലാമതുകൊണ്ടു ഞാനെൻെറവാ-
ഞ്ഛരിതം."

ആർ. എൽ. സ്റ്റീവൻസ് എഴുതിയ ഒരു കഥയില്ലേ?—"ഡാക്കടർ ജെക്കിലും മിസ്റ്റർ ഹൈഡും" കഥാബീജം ഇതാണു്. ഡാക്കടർ ജെക്കിൽ വൈദ്യസംബന്ധമായ നിരീക്ഷണമദ്ധ്യേ മനുഷ്യൻെറ ശരീരപ്രകൃതി തീരെ മാററിക്കളെയാൻശക്തിയുള്ള ഒരു മരുന്നു കണ്ടുപിടിച്ചു. ഒരിക്കൽ താൻതന്നെ അതു സേവിച്ചു്, മി: ഹൈഡ് എന്ന അപരനാമവും ധരിച്ചു്, പുറത്തിറങ്ങി. ഡാക്കടർ ജെക്കിൽ വളരെ നല്ലമനുഷ്യനായിരുന്നു. മി: ഹൈഡായിത്തീന്നപ്പോൾ അദ്ദേഹം മഹാപാപിയും ക്രൂരനും ആയി പരിണമിച്ചു. പകലൊക്കെ അതിസാത്വികനായ ഡാക്കടർ ജെക്കിൽ രാത്രിയാ

യാൽ മി: ഹൈഡിന്റെ വേഷത്തിൽ അത്യന്തം ദുഷ്ടനായി ജീവിക്കുക പതിവായി. ഒടുവിൽ ഹൈഡിനെ തിരഞ്ഞുനടന്ന പൊല്ലീസ്സുകാർ ഹൈഡും ജെക്കിലും ഒരാളാണെന്നു മനസ്സിലാക്കിയ ഘട്ടത്തിൽ ഡാക്ടർ ആത്മഹത്യചെയ്യുന്നതായിട്ടാണു് കഥ. എനിക്കു വളരെ ഇഷ്ടമാണു് ഈ കഥ. എന്നുമാത്രമല്ല ലോകത്തിലെ ഏററവും നല്ല ചെറുകഥകളിലൊന്നാണെന്നു ലോകംമുഴുവനും സമ്മതിച്ച കഥയാണു് അതു്. പതിന്നാലുഭാഷയിൽ അതു തർജ്ജിമചെയ്യപ്പെട്ടിട്ടുണ്ടു്. മലയാളത്തിലുണ്ടോ എന്നു് അറിഞ്ഞില്ല. ഈ കഥ ജീവിതത്തിലെ ഏടാണു് എന്നു പറവാൻതരമില്ല; നന്മയും തിന്മയും ഓരോ മനുഷ്യനിലും കിടന്നു കളിക്കുന്ന കളിയെ കഥാരൂപത്തിൽ അതിശയോക്തി അലങ്കാരത്തോടുകൂടി പ്രകടിപ്പിച്ചതാണെന്നു വേണമെങ്കിൽ പറയാം. ഒരാളുടെ സ്വഭാവത്തിന്റെ കമ്പിടയല്ല കഥയിൽ ഉള്ളതു്; മനുഷ്യരായ സവ്വരുടേയും സ്വഭാവങ്ങളെ കാച്ചിക്കുറുക്കി അരിച്ചെടുത്ത ഒരു വിവരണമാണു്. അതുകൊണ്ടു്, അതായതു് ആ നിവ്വചനത്തിൽ ഇതു് ഉൾക്കൊള്ളാത്തതുകൊണ്ടു്, ഇത്തരം കഥ ത്യാജ്യകോടിയിൽ തള്ളപ്പെടുന്നതു സാധാരണക്കാക്കു സങ്കടകരമായ ഒരുകാൎയ്യമാണു്.

ഷെർലക്കു് ഹോംസ് സ്വന്തംനിലയിൽ കുററങ്ങൾ അന്വേഷിച്ചു കണ്ടുപിടിക്കുന്ന ഒരു പുള്ളിയാണു്. അദ്ദേഹത്തെ കഥാപാത്രമാക്കി സർ ആർതർ കോണൽഡോയിൽ അനവധി കുററാന്വേഷണകഥകൾ എഴുതിയിട്ടുണ്ടു്. വിദ്യാൎത്ഥിയായിരുന്നകാലത്തു ആ കഥകൾ എന്നിൽ ഉണ്ടാക്കിയ രോമാഞ്ചം കൊണ്ടായിരിക്കണം ഷെർലക്കു് ഹോംസിനോടു് എനിക്കുള്ള പ്രതിപത്തി. ഇന്നും ആ പഴയകഥകൾ കണ്ടാൽ എനിക്കു വായിക്കാനുള്ള രസം ഒന്നു വേറേ തന്നെയാണു്. കുററാന്വേഷണകഥയിൽ അഭിരുചിയോ? എന്തൊരു ബാലിശമായ മനസ്ഥിതിയെന്നു പറയാൻവരട്ടെ, എന്റെഭാഗത്തും ആളുകളുണ്ടു്. പ്രൊഫസർ ഐൻസ്റ്റീനിന്നു് അത്തരം കഥകളാണു പത്ഥ്യം. (എനിക്കും!) അദ്ദേഹം ശാസ്ത്രജ്ഞൻ, സാഹിത്യത്തെപ്പററി അദ്ദേഹത്തിന്റെ അഭിപ്രായത്തിനു വിലയുണ്ടോ എന്നായിരിക്കും പിന്നത്തെ ചോദ്യം. ഗ്രീനഫ് സ്മിത്തോ? ഇംഗ്ലീഷ്മാസികകളിൽ അന്നും ഇന്നും ഏററവും ഉത്തമമായ ഒരു സ്ഥാനം അർഹിക്കുന്ന Strand മാസികയുടെ പത്രാധിപരായി മുപ്പതുകൊല്ലത്തോളം ജോലിയെടുത്തിരുന്ന മഹാനാണു് അദ്ദേഹം. ചെറുകഥകളുടെ മാററു് ഉരച്ചുനോക്കുന്ന ഉരക്കല്ലാണു് Strand മാസിക. ആ നോട്ടക്കാരനാണു് ഗ്രീനഫ് സ്മിത്തു്. (Greenough Smith) അദ്ദേഹം താൻ വളരെക്കൊല്ലം പരസ്യംചെയ്ത അനവധി പേരുടെ നിരവധി കഥകളുടെ ഇടയിൽ ഹോംസിനെപ്പററിയുള്ള കഥകൾക്കു് ഏററവും പ്രധാനമായ സ്ഥാനമാണു നൽകിയതു്. ആ കഥാപരമ്പരയിൽ ഒന്നാമത്തേതു കൈയിൽ കിട്ടിയപ്പോൾ ഒരു നിധിയെങ്ങാനും കണ്ടുകിട്ടിയതുപോലെ തനിക്കു് എന്തെന്നില്ലാത്ത ആഹ്ലാദമുണ്ടായെന്നും പറഞ്ഞിരുന്നു. അതിലെ കഥാനായകനെത്തന്നെ സ്വീകരിച്ചുകൊണ്ടു ഫ്രഞ്ചുസാഹിത്യകാരനായ മോറിസ്സ്ലബ്ളാങ്കും കഥകൾഎഴുതീട്ടുണ്ടു്. ഷെർലാക്കു് ഹോംസ്ഐതിഹ്യപുരുഷനാണു്. കഥാ

പാത്രമല്ലെന്നാണുപോലും തെക്കെഅമേരിയ്ക്കക്കാരുടെ വിശ്വാസം. അതുകൊണ്ടു് അദ്ദേഹത്തെ ആൎക്കുവേണമെങ്കിലും കഥാപാത്രമാക്കി സ്വീകരിക്കാം എന്നുള്ള ധാരണയോടുകൂടിയാണത്രേ അവർ കഥകൾ രചിക്കാറു്. ഹോംസിന്റെ സംഭാഷണത്തിൽ ചില പ്രത്യേകതകളുണ്ടു്. ചില വാക്യങ്ങൾ ഹോംസിന്നു വളരെ ഇഷ്ടമായതുകൊണ്ടു് അവ അദ്ദേഹം എല്ലായ്പോഴും ഉപയോഗിക്കും. അവയിൽ പലതും ഇംഗ്ലീഷുഭാഷയിൽ ശൈലിയായി പരിണമിച്ചിരിക്കുന്നു. അതൊക്കെ ശരിയാണെങ്കിലും, അവ ജീവിതത്തിന്റെ ഏടുകളോ, സ്വഭാവത്തിന്റെ കമ്പിടയോ അല്ലെന്നുള്ളതുകൊണ്ടു് മലയാളത്തിൽ നമുക്കു് അത്തരം കഥകൾ ഉണ്ടാവില്ലെന്നോ? നല്ലോരുഇനം നഷ്ടമായി എന്നല്ലാതെ എന്തുപറയാൻ.

ഇംഗ്ലീഷിലുള്ള നല്ല കഥകളുടെ സമാഹാരം വല്ലതും എടുത്തുനോക്കിയാൽ അവയിൽ മുക്കാലേഅരയ്ക്കാലിലും ഓ. ഹെൻറി എഴുതിയ ഒരു കഥയെങ്കിലും കാണാതിരിക്കില്ല.

അദ്ദേഹത്തിന്റെ കഥകളിൽ പ്ലോട്ടാണു ജീവൻ. വായനക്കാരൻ ഒരിയ്ക്കലും പ്രതീക്ഷിക്കാത്തവിധത്തിൽ കഥയെ പൎയ്യവസാനിപ്പിക്കാൻ ഓ. ഹെൻറിക്കുള്ള വാസനയൊന്നു വേറേതന്നെയാണു്. ഒരു സാധുകുടുംബത്തിലെ ഒരു സ്ത്രീ തന്റെ വിവാഹത്തിന്റെ വാൎഷികദിവസം ഭൎത്താവിന്നു എന്താണു സമ്മാനം നൽകേണ്ടതു് എന്നു് ആലോചിച്ചുംകൊണ്ടിരിക്കയാണു്. അദ്ദേഹത്തിന്നു് വളരെ ഇഷ്ടമുള്ള ഒരു വാച്ചുണ്ടു്. പക്ഷേ അതിന്നു് ഒരു ചങ്ങല മേടിക്കുവാൻ ഇതുവരെ തരപ്പെട്ടിട്ടില്ല. ഒരു ചങ്ങല മേടിച്ചുകൊടുക്കുന്നതായിരിക്കും അദ്ദേഹത്തിന്നു് ഏററവും ആനന്ദപ്രദായകമായ സമ്മാനം. അതിന്നു പണമെവിടെ? ഇത്രത്തോളം ആലോചിച്ചപ്പോൾ ഒരു ഉദയംവന്നു. വെളിയിൽ ഇറങ്ങിപ്പോയി തന്റെ നീണ്ടുചുരുണ്ടു കാലടിവരെ എത്തുന്ന തലമുടിവെട്ടി അമ്പട്ടന്നു വിററു് ആ പണംകൊണ്ടു് ഒരു ചങ്ങലവാങ്ങി തിരിച്ചുവന്നു് ഭൎത്താവിന്റെ വരവുംകാത്തിരിപ്പായി. ഭൎത്താവുവന്നയുടൻ അവൾ അദ്ദേഹത്തെ എതിരേററു. പക്ഷേ ഭൎത്താവിന്റെ മുഖത്തു് അത്ഭുതവും, വ്യസനവും, ഇച്ഛാഭംഗവുംആണു കണ്ടതു്. "എന്റെ മുടിവെട്ടിയതിനെപ്പററി ഇത്രയൊന്നും വിഷാദിക്കേണ്ട. ഞാൻ അതു വിററു നിങ്ങളുടെ വാച്ചിന്നു കെട്ടാൻ വാങ്ങിയ ചങ്ങലനോക്കു. വാച്ചിങ്ങെടുക്കു ഞാൻതന്നെ കൊളുത്തിത്തരാം" എന്നുപറഞ്ഞ ഭാൎയ്യയുടെ കയ്യിൽ മുടിയ്ക്കുകുത്താനുള്ള പിന്നുകളായിരുന്നു അദ്ദേഹം കൊടുത്തതു്. വാച്ചു വിററിട്ടായിരുന്നു അദ്ദേഹം മുടിയ്ക്കുകുത്തുവാൻ "പിൻ" വാങ്ങിക്കൊണ്ടുവന്നതു്. പരിണാമഗുപ്തിയുള്ള കഥകൾക്കു് വില വളരെ ഇടിഞ്ഞുപോയെന്നുവച്ചു് ഓ. ഹെൻറിയെഴുതിയതുപോലെയുള്ള അതിരസികൻ കഥകൾ എഴുതുവാൻ മലയാളത്തിൽ ആരും തുനിയുകയില്ലെന്നോ പറയുന്നതു്? എന്തൊകഥ.

വായനക്കാരനെ അമ്പരിപ്പിക്കാനുള്ള ഉദ്ദേശംകൊണ്ടു "സാക്കി" എന്ന മഹാൻ എഴുതിയ കഥകളിൽ ചിലതു് ഒരു കസൎത്തുകളിയോടു് അടുത്തെത്തിപ്പോയിട്ടുണ്ടു്. ഒരു യുവാവും ഒരു അപരിചിതയായ യുവതിയും തീവണ്ടിയിലെ ഒരു മുറിയിൽ ഉറങ്ങുകയാണു്. ഉറങ്ങിക്കൊണ്ടിരിക്കെ ഒരു

എലി യുവാവിന്റെ കാലുറയിൽ കയറി. പ്രസ്തുത എലി പുരോഗമനത്തിൽ വിശ്വാസമുള്ളതായതിനാൽ യുവാവു പഠിച്ചപണി പതിനെട്ടുപെട്ടിട്ടും എലി മേലോട്ടുതന്നെ കയറുന്നു. ടൌസറഴിയ്ക്കാൻ തുനിഞ്ഞതും യുവതി കണ്ണുതുറന്നു് "എന്താ ശബ്ദംകേട്ടതു്" എന്നുചോദിച്ചു. പിന്നീട്ടുണ്ടായ കഥ വല്ലവരും മലയാളത്തിൽ തർജ്ജിമചെയ്യേണ്ടതാണു്. ഞാൻ പറഞ്ഞു ചീത്തയാക്കുന്നില്ല. എന്തിനധികം പറയുന്നു അടുത്ത സ്റ്റേഷനിൽ വണ്ടിനിന്നപ്പോൾ രണ്ടുപേർവന്നു് സ്ത്രീയെ കൈപിടിച്ചു് ഇറക്കിക്കൊണ്ടുപോയി. അവർ ഒരു അന്ധയായിരുന്നു!

"സാക്കി"യുടെ കഥകളിലുള്ള കലാരസിത്വവുംകൂടിയില്ലാതെ പ്ലോട്ടുകൊണ്ടു ചിലർ കാട്ടിക്കൂട്ടുന്നകസർത്തുകളിയാണു് പ്ലോട്ടുള്ളകഥകൾക്കുജനങ്ങളുടെഇടയിലുള്ളമതിപ്പിനു ഹാനിവരുത്തിയതു്. അതുകണ്ടാണു "ആംബ്രോസ് ബിയർസ്"മുതലായവർ പ്ലോട്ടേ വേണ്ടെന്നുവെച്ചു കഥകളെഴുതിയതു്. ഒരു സ്നേഹിതന്റെ ഗൃഹത്തിൽ വിരുന്നുവന്നു താമസിക്കുന്ന ഒരു മാന്യൻ ശയനമുറിയിൽ തനിയെ ഇരുന്നു രാത്രി ഒരു പുസ്തകം വായിക്കുകയാണു്. "പാമ്പുകൾ മനുഷ്യരെയും ജന്തുക്കളെയും നോക്കിമയക്കുകയും അങ്ങനെ നിസ്സഹായരായ നിലയിൽ അവരെ കടിച്ചുകൊല്ലുകയുംചെയ്യുന്നു."—എന്ന ഭാഗംവായിച്ചു അയാൾ ഒന്നു മന്ദഹസിച്ചു. എന്തൊരു വിഡ്ഢിത്തമാണു് എഴുതിക്കൂട്ടുന്നതു് എന്നു തന്നോടുതന്നെ പറഞ്ഞുകൊണ്ടു് പുസ്തകം മടിയിൽവെച്ചു. കട്ടിലിന്റെ ഒരു ഭാഗത്തായി ഇരുട്ടുള്ള സ്ഥലത്തു് നിലത്തുനിന്നു ആറു് ഇഞ്ചു് മേലെയായി ഒരു ഇഞ്ചു വിട്ടുനിൽക്കുന്ന രണ്ടു പ്രകാശമുള്ള ചെറിയ ഉണ്ടകൾ കണ്ണിൽപെട്ടു. വിളക്കിന്റെ പ്രതിഫലനമായിരിക്കണം എന്നു് ആദ്യം വിചാരിച്ചു. ഒന്നുകൂടി നോക്കിയപ്പോൾ അവയ്ക്കു പ്രകാശം കൂടിയതായിത്തോന്നി. അല്പം അനങ്ങിയോ എന്നും ഒരു സംശയം. അയാൾ തുറിച്ചുനോക്കി. അതു ഒരു വലിയ പാമ്പിന്റെ കണ്ണുകളായിരുന്നു. പടം എടുത്തുപിടിച്ചു തന്നെത്തന്നെ നോക്കുന്നു. മണി അടിച്ചു ആളെ വിളിച്ചാലോ? അതു ഭീരുത്വമായിരിക്കും, വേണ്ട. ഇതു വിഷമുള്ള ജാതിയാണോ? ആരു കണ്ടു്! എങ്ങിനെ ഇവിടെ എത്തി. എഴുന്നേററു ഒച്ചപ്പെടുത്താതെ പുറത്തു പൊയ്ക്കളയാം. പകുതി എഴുന്നേററു,കസാലയിൽനിന്നു കൈയെടുക്കാതെ എഴുന്നേററു. കാലു് ഒന്നു പൊക്കി മെല്ലെ നിലത്തുവെച്ചു. പിന്നിലല്ല മുമ്പിലാണു വെച്ചതു്. ഇടത്തേകാലുപൊക്കി അതും നിലംപതിച്ചതു് മുമ്പിലാണു്. ഗതി പാമ്പിന്റെ അടുക്കലേക്കു്. കസാല കൈവിട്ടു അതു ഛടെ" എന്നു വീണു. സാധു ഒന്നു ആകപ്പാടെ ഞെട്ടി. അപ്പോഴേക്കും പാമ്പിന്റെ കണ്ണുകൾ സൂര്യക്കുഞ്ഞുകളെപ്പോലെ ഉളിയുന്നു. അതു അനങ്ങുന്നേ ഇല്ല. തന്റെ ഇര തന്റെ അടുക്കേവരും എന്നു ആത്മവിശ്വാസത്തോടെ മിഴിച്ചുകൊണ്ടിരിക്കുന്നു. നമ്മുടെ മനുഷ്യൻ "ഛടെ" എന്നു നിലത്തു വീണു മൂക്കും ചിറിയും പൊട്ടി ചോരയൊലിച്ചുതുടങ്ങി. ഇപ്പോൾ തന്റെ കഥകഴിയുമെന്നുള്ള മട്ടിലയാൾ ബോധരഹിതനായി. അപ്പോഴേക്കും വീണശബ്ദംകേട്ടു് വീട്ടുകാരനും ഭൃത്യരും ഓടിഎത്തി. സ്നേഹിതൻ മരിച്ചുകിടക്കുന്നു. തലയുടെ അടു

ത്തു മൂന്നിഞ്ചു നീളമായി റബ്ബർകൊണ്ടു ണ്ടാക്കിയ പാമ്പിന്റെ തലയുണ്ട്. ഗ്ലാസ്സുകൊണ്ടുള്ള അതിന്റെ കണ്ണുകൾ വിദ്യുച്ഛക്തി ദീപങ്ങൾപോലെ തിളങ്ങുന്നു.

ഇങ്ങനെയാണു് അംബ്രോസ്സ് ബിയർസ്സ് ഫ്ളോട്ടിന്റെ സഹായം ഇല്ലാതെ വായനക്കാരനെ ആദ്യംതൊട്ടു് അവസാനംവരെ രസിപ്പിക്കുന്ന കഥകൾ എഴുതിയതു്. ആ ഒരു സാമർത്ഥ്യം തന്നെയാണു് "ബേററ്സ്" മുതലായ ഇംഗ്ലീഷു ചെറുകഥാകൃത്തുകളും, ലോകപ്രസിദ്ധനായ ചിക്കോവും പ്രകടിപ്പിച്ചതു്. ഒ. ഹെൻറിക്കു പ്ലോട്ടു സർവ്വപ്രധാനമാണെങ്കിൽ, ബേററിസ്സിന്നു പ്ലോട്ടു പുല്ലുവിലയാണു്. രണ്ടുപേരും ഉൽകൃഷ്ടമായ കഥാകൃത്തുക്കൾ. "ബേററ്സിനെപ്പോലെ നല്ല കഥകൾ എഴുതുവാൻ എനിക്കു സാധിക്കുകയില്ല" എന്നാണു് ഒരു കഥാകാരൻ പറഞ്ഞതു്. ഏതുകഥാകാരൻ? നോബൽസമ്മാനംവാങ്ങിയ ലോകപ്രസിദ്ധനായ ജോൺ ഗാൽസ്വർദി.

ഒരു കാര്യം ഇതിൽനിന്നൊക്കെ തെളിഞ്ഞുകാണുന്നു. ഒരു കഥയുടെ ശ്രേഷ്ഠത കിടക്കുന്നതു് അതിൽ പ്ലോട്ടു് ഇല്ലാ എന്നുള്ള കാര്യത്തിലല്ല. പ്ലോട്ടുണ്ടായാലും ശരി, ഇല്ലാതിരുന്നാലും ശരി എഴുതുമ്പോലെ എഴുതിയാൽ കഥ നന്നാവും. പണ്ടു് അർജ്ജുനൻ പരമേശ്വരനോടു പറഞ്ഞില്ലെ—

"ഇല്ലെന്നാകിൽ ശരവുംവേണ്ട
നല്ലതരംപുനരെന്നുകിരീടി."

അതുപോലെതന്നെയാണു് ചിക്കോവു് മുതലായവർ ഇല്ലെന്നാകിൽ പ്ലോട്ടും വേണ്ടായെന്നു ധൈര്യപ്പെട്ടെഴുതിയതു്. സവ്യസാചിക്കു ശരമില്ലാതെ പരമേശ്വരനേ തോല്പിക്കാൻ കഴിയുന്നതുകൊണ്ടു്, ശരമില്ലാതെ മാത്രമേ വില്ലുകൊണ്ടു യുദ്ധംചെയ്യാവു എന്നുണ്ടോ? യഥാർത്ഥവാസനയുള്ള കഥാകൃത്തുക്കൾ പ്ലോട്ടില്ലാതെയും കഥയെഴുതും, പ്ലോട്ടുള്ള കഥകളേക്കാളും കലാചാതുര്യം അതിലാണു് പ്രകടിതമാകേണ്ടതു്. ശരി, സമ്മതിച്ചു. തക്കമെററസംഗതിയാണു് അതു്. പക്ഷെ അതുകൊണ്ടു് പ്ലോട്ടില്ലാതെയെഴുതിയവമാത്രമെ കഥയാകുവെന്നില്ല. അവ മാത്രമാണു് ഉത്തമകഥകൾ എന്നുംകൂടി ഇല്ല. ജീവിതത്തിലെ ഏടുകൾ മാത്രം വിവരിക്കാൻ ഒരുമ്പെട്ടവർ മാത്രമേ ശ്ലാഘ്യരാവൂ എന്നു തീരെ ഇല്ല. മിസ്റ്റിക്കുകവിത, കവനസാഹിത്യത്തിലെ വളരെ ശ്രേഷ്ഠമായ പടിയാണെന്നുംവച്ചു് അതിന്നുള്ള വാസനയുംകോപ്പും ഇല്ലാത്ത ചിലർ മിസ്റ്റിക്കുകവിത എഴുതിയതും, തങ്ങളുടെ സ്വതസ്സിദ്ധമായ വാസനയെ പോഷിപ്പിച്ചിരുന്നുവെങ്കിൽ അവർ നിശ്ചയമായും എത്തിച്ചേരാൻ ഇടയുണ്ടായിരുന്ന സ്ഥാനത്തിൽ എത്രയോ താഴെയായി അവർ കിടന്നു കുഴിച്ചതും നമുക്കു് അനുഭവമാണെല്ലോ.

ചെറുകഥയേസംബന്ധിച്ചിടത്തോളം പറയുകയാണെങ്കിൽ പലക്കും പലതിലും ആണു് വാസന. ഓരോരുത്തരും അവരവക്കു വാസനയുള്ള ജാതിക്കഥകൾ എഴുതണം. എന്നാൽ അവരിൽനിന്നു നമുക്കു പ്രതീക്ഷിക്കാവുന്ന ഏററവും ഉൽകൃഷ്ടമായ സാഹിത്യം നമുക്കു ലഭിക്കും. മലയാളത്തിൽ ഒരു ഒററ ജാതിക്കഥകൾക്കു പകരം, കുററാന്വേഷണകഥകൾ, പ്ലോട്ടുള്ള

# ബോസ്

(അംശി)

യൌവ്വനോജ്ജ്വലവീരസിരകളിൽ
ജ്വരരക്തം തിളച്ചുപതയുവാൻ
ധർമ്മകാഹളീനാദം മുഴക്കിയ
കർമ്മവീരനാം നായകസിംഹമേ!

സ്നേഹലോലഹൃദന്തലക്ഷങ്ങള-
വ്യാഹതം തൂകുമാശിസ്സുമാവലി
ഹന്ത നിൻസുകൃതോല്ക്കരകാന്തിപോ-
ലെന്നുപൊങ്ങിക്കിളർന്നിതു ഭൂമിയിൽ

ധീരധീരമായേതെതിരാളൊടും
പോരടിയ്ക്കാൻ മടിയ്ക്കാത്ത ചിത്തവും,
രാജ്യരക്ഷയ്ക്കായ് ജീവനപേക്ഷിയ്ക്കും
പൂജ്യമാതൃകപൊങ്ങുന്നോരാത്മാവും,

എത്രമെച്ചമായ് മേളിച്ചുകണ്ടിതു
ക്ഷത്രഭാസ്സു തിളങ്ങിയോരങ്ങയിൽ,
ആത്മാവീവിധം സ്വന്തം ജനോദ്ധൃതി-
യ്ക്കർപ്പണംചെയ്തോരാദർശദീപമേ!

വീരപൂജാനിരതയായ് നിന്നിതാ
ഭാരതം ചുടുബാഷ്പമൊഴുക്കുന്നു,
ജാതഖേദമീലോകം തപിക്കുന്നു
ജ്യോതിസ്സേ! ബോസേ! താവകമൃത്യുവിൽ!

---

കഥകൾ, പ്രചരണകഥകൾ, യാതൊരു ഉദ്ദേശവും ഇല്ലാത്ത റബ്ബർപാമ്പിന്റെ കഥപോലെയുള്ള കഥകൾ, ടൗസറിൽ എലികയറിയതുപോലെയുള്ള രസികൻ കഥകൾ, ബേററ്സ് എഴുതിയ ആട്ടിൻകുട്ടിയുടെ കഥപോലെയുള്ള കഥകൾ മുതലായ പല നിറത്തിലും, രൂപത്തിലും ഉള്ള കഥകൾ ഉണ്ടാവുകയുംചെയ്യും. അതാണ് വേണ്ടതു്.

—*—

# പ്രണയം യുദ്ധാനന്തര വ്യവസ്ഥിതിയിൽ

(എം. ഡി)

നാഗരികതയെ നാകലോകത്തോ നരകലോകത്തോ കൊണ്ടെത്തിക്കുവാൻ ഒരുപോലെ കഴിവുള്ള അററാമിക്ക് ശക്തിയുടെ കണ്ടുപിടിത്തമാണ് ഒരു നവയുഗത്തെ അഥവാ യുദ്ധാനന്തരവ്യവസ്ഥിതിയെ സമുൽഘാടനം ചെയ്തിരിക്കുന്നതു്. പരമാണുവിൻെറ പരിച്ഛേദനം നാം അറിഞ്ഞിട്ടില്ലാത്ത എന്തെല്ലാം വിപ്ലവങ്ങൾ ഉണ്ടാക്കുവാൻ പോകുന്നു! മഴയില്ലാത്തപ്പോൾ മഴയുണ്ടാക്കുവാനും സഹാറാമരുഭൂമിയെ നന്ദനോദ്യാനമാക്കുവാനും അററാമിക്ക ശക്തിയുടെ കണ്ടുപിടിത്തം ഉപകരിക്കുമത്രേ. "ഉച്ചയ്ക്കാളിടുമാതപം കുളിർനിലാ"വാക്കുവാനും "ഉച്ചണ്ഡാനില"നെ "മലയപ്പൂന്തെന്നലായ്"തീർക്കുവാനും കെല്പുള്ള ഒരു ശക്തി മഹാകവി വള്ളത്തോൾ കണ്ടുപിടിച്ചിട്ടുണ്ടു്. "നിരുപിക്കുകിൽ നീ ചമയ്പുഹാ മരുഭൂമോഹനപുഷ്പവാടിയായ്" എന്നു് ആശാനും പാടിയിട്ടുണ്ടു്. ആ "നീ" പ്രണയസമ്പത്താണു്. അററാമിക്കുശക്തിയുമായി വലിയ സാദൃശ്യം കാണുന്നതിനാൽ ഇതു മറെറാരു അററാമിക്കു് ശക്തിയായിരിക്കണം. രണ്ടിൻെറയും കഴിവുകളെപ്പററി ഒരുപോലെയാണു വർണ്ണിച്ചുകാണുന്നതു്. ഏതോ പരമാണുക്കളുടെ പ്രവർത്തനം പ്രണയത്തിൽ അന്തർഭവിച്ചിട്ടുണ്ടെന്നുള്ളതിൽ സംശയമില്ല. ഏതായാലും ഗവേഷകന്മാർക്കു് ഒരു നല്ല വഴിയാണു തുറന്നുകിട്ടിയിരിക്കുന്നതു്. അററാമിക്കു്ശക്തിയുടെ കണ്ടുപിടിത്തം പ്രഖ്യാപനം ചെയ്തുകഴിഞ്ഞപ്പോൾ "അതു ഞങ്ങളുടെ ആയുർവേദത്തിലുണ്ടായിരുന്നതുതന്നെ" എന്നു ഒരു വിദ്വാൻ ഈയിടെ ശ്ലോകമുദ്ധരിച്ചു സമർത്ഥിക്കുകയുണ്ടായി. അതുപോലെ പ്രണയപരമാണുക്കളെ പരിച്ഛേദനംചെയ്തു് അത്ഭുതങ്ങൾ വെളിപ്പെടുത്തുമ്പോൾ അതു ഞങ്ങളുടെ ആശാനും വള്ളത്തോളും കണ്ടുപിടിച്ചിരുന്നു എന്നു് നമുക്കു പറയാം, അതു പോകട്ടെ.

യുദ്ധകാലത്തെ കണ്ടുപിടിത്തങ്ങൾ സകല മണ്ഡലങ്ങളിലും അത്യത്ഭുതകരങ്ങളായ പരിവർത്തനങ്ങൾ വരുത്തിയിട്ടുണ്ടു്. ഭൂപടത്തിൽ രാജ്യാതിർത്തികൾ മങ്ങുന്നു. സ്ഥലകാലങ്ങൾ ചുരുങ്ങുന്നു. ചിന്തകൾ അന്തമില്ലാതെ ഉയരുന്നതുപോലെ മനുഷ്യൻെറ വ്യാപാരമണ്ഡലം ആകാശമണ്ഡലത്തിലേക്കുയരുന്നു. അതാണു പുതിയ വ്യവസ്ഥിതിയിലെ പുതുമ. ആകാശമണ്ഡലത്തിൻെറ കീഴടക്കവും അററാമിക്കു് ശക്തിയുടെ കണ്ടുപിടിത്തവും ആണു് പുതിയ വ്യവസ്ഥിതിയെ നിയന്ത്രിക്കാൻപോകുന്നതു്. മനുഷ്യൻെറ എല്ലാം വ്യാപാരമണ്ഡലങ്ങളിലും വൈദ്യുതവേഗത്തിലുള്ള

പുരോഗതി നൂതനവ്യവസ്ഥിതിയിൽ ഉണ്ടാകാതിരിക്കാൻ തരമില്ല. ആദാമിന്റെയും അവ്വായുടെയും കാലംമുതൽ മനുഷ്യനെ അലട്ടിയും ആനന്ദിപ്പിച്ചും കൊണ്ടിരിക്കുന്ന ഒന്നാണല്ലോ പ്രണയം. യുദ്ധാനന്തരവ്യവസ്ഥിതിയിൽ അതിന്റെ ഭാവിയെന്തു്? പണ്ടു് അതു് അരമനവിട്ടു പുറത്തിറങ്ങിയിരുന്നില്ല. കാലാന്തരത്തിൽ മതില്ക്കെട്ടുകളിൽ ദ്വാരമുണ്ടാക്കി പുറത്തിറങ്ങാൻ ശ്രമിച്ചു. എന്നാൽ "ഗുരുജനവചനം കുലക്രമം തരുണികൾ തന്നുടെ അസ്വാതന്ത്ര്യത" ഇവയെല്ലാംകൂടി പ്രതിബന്ധമുണ്ടാക്കി. ഒരുവിധത്തിൽ അവയുമായി പൊരുതിനിന്നു പ്രണയം വിജയംവരിച്ചു. അതു പള്ളിക്കൂടങ്ങളിലും പബ്ലിക്കുറോഡിലും പാർക്കിലും എത്തി. മോട്ടോറിലും തീവണ്ടിയിലും സഞ്ചരിച്ചു. ഇരുപതാം നൂററാണ്ടായപ്പോഴേയ്ക്കു വിമാനത്തിലും കേറി. ഈയിടെ ഒരു മിടുക്കി തന്റെ പ്രണയഭാരത്തെ ഉടലോടെ കാമുകസമക്ഷം സമർപ്പിക്കുവാൻ എടുത്തവിദ്യ രസകരമാണു്. അവൾ ബ്രിട്ടനിൽ. കാമുകൻ ഫ്രാൻസിൽ സൈനികസേവനം നടത്തിയിരുന്നു. വിമാനത്തിൽ സൈനികരല്ലാത്ത ആളുകളെ കയററി അയച്ചിരുന്നില്ല. പട്ടാളക്കാർക്കു സാമാനങ്ങൾ അയയ്ക്കുന്നതിനു പ്രതിബന്ധമുണ്ടായിരുന്നില്ല. അവൾ തന്റെ കാമുകനു് ഒരുപെട്ടിയിൽ 'സമ്മാനം' ഒരുക്കി വിമാനത്തിൽ അയച്ചു. കാമുകൻ പെട്ടി പൊട്ടിച്ചപ്പോൾ കാമിനിയെയാണു് അതിൽ കണ്ടതു്!

ടെലഫോണിൽ സല്ലാപവും ചുംബനവും ഇപ്പോൾതന്നെ നടക്കുന്നുണ്ടു്. യുദ്ധാനന്തരവ്യവസ്ഥിതിയിലാകട്ടെ പ്രണയത്തിന്റെ പുരോഗതി റേഡിയോമുഖാന്തിരമായിരിക്കാനാണിടയുള്ളതു്. ഈയിടെ റേഡിയോവഴി ഒരു വിവാഹവും ചെറുതായൊരു മധുവിധുവും നടന്നതായി വാർത്തയുണ്ടായിരുന്നല്ലോ. അങ്ങനെ വിപ്രലംഭശൃംഗാരമെല്ലാം സംഭോഗശൃംഗാരമായി രൂപാന്തരപ്പെടാൻപോകുന്നു. പക്ഷേ ആദ്യത്തേതിനാണു് ആസ്വാദ്യതയേറുന്നതെന്നു് അനുഭവസ്ഥർ പറയുന്നു. എന്തായാലും ഏററവും ഒടുവിൽ റിപ്പോർട്ടുചെയ്യപ്പെട്ടിരിക്കുന്ന ഒരു കണ്ടുപിടിത്തം പ്രണയത്തിനു ഒരുനല്ലഭാവി തുറന്നുകൊടുക്കാൻ പര്യാപ്തമാണു്. ആറിഞ്ചുമാത്രം നീളമുള്ള ഒരുതരം പുതിയ പാക്കററുറേഡിയോസെററു് ആറുമാസത്തിനകം അമേരിക്കകമ്പോളത്തിൽ ഇറക്കുന്നതാണു്. കൂടിയാൽ എഴുപത്തഞ്ചു രൂപാമാത്രമേ ഇതിനു വിലയുണ്ടാകൂ. വേവ്ലംഗ്ത് പരസ്പരം അറിഞ്ഞിരുന്നാൽ മതി. സന്ദേശങ്ങൾ യാതൊരു പ്രതിബന്ധവുംകൂടാതെ പരസ്പരം പകരുവാൻ യാതൊരു പ്രയാസവും നേരിടുകയില്ല. അങ്ങനെ സ്ഥലകാലങ്ങളെ ജയിക്കാൻ പ്രേമത്തിനു പ്രാപ്തിയുണ്ടാകുന്നു. പക്ഷേ നാടൻപ്രേമത്തിനു് ഈമാർഗ്ഗം പ്രാപ്യമല്ലെന്നുവരാം. ഗ്രാമോദ്ധാരണവിചക്ഷണന്മാർ അവരുടെ പരിപാടിയിൽ പ്രേമത്തിന്റെ കാര്യംകൂടി ഉൾപ്പെടുത്തേണ്ടതാണു്.

# ഭാരതസ്ത്രീകൾ

(പേരൂർ എം. അശോകൻ.)

ഭാരതസ്ത്രീകളെ! നിങ്ങൾതൻ പ്രാക്തന-
ഭ്രൂതികളെത്ര മഹത്തരങ്ങൾ!

ആത്മാഭിമാനം പുലർത്തുവാൻ സമ്പത്തീ-
ലോകത്തിലിമ്മട്ടിലാർക്കുവേറെ?

ത്വൽപാദരേണുവാൽ പാവിതമാകാതെ
സഞ്ജീവിതാദ്ധ്യാവില്ലൊന്നുപോലും

ഏതുണ്ടൊരാദർശരംഗം നിൻജീവിത-
ലാസ്യവിലാസാൽ പുകൾന്നിടാതെ?

കങ്കണജാലത്തിൻ മഞ്ജുനിനാദവും
സൗമ്യപ്രകാശവും ഒത്തിണങ്ങും

നിൻകരംതാനല്ലോ ഝംകാരപൂരിത-
ഖഡ്ഗസമുച്ചാലനാഭയാലേ

കണ്ണഞ്ചിപ്പിച്ച രണാങ്കണം പണ്ടു ഹാ!
നിസ്തബ്ധ നിശ്ശബ്ദമാക്കിയതും.

പല്ലവകോമളമക്കയ്യിൽ തൂലിക
സാഹിതീലോലമായുച്ചലിക്കെ

എങ്ങെത്ര പൂരുഷകാവ്യധുരന്ധര-
രത്ഭുതചാപലം തേടിയില്ല.

സാമ്രാജ്യഭാരമിയലുന്ന ചെങ്കോലിൻ-
ഭാരവും നിശ്ശങ്കമേന്തിടാനും

പാരം ശിരീഷമൃദുലമാമക്കരം
ഒട്ടും അശക്തമായ്ക്കണ്ടിട്ടില്ല

സാമ്രാജ്യമോഹികൾ കൊള്ളക്കാർ മുന്നമ-
ങ്ങേറെ വിലപ്പെട്ട രത്നജാലം

ആയാസമെന്ന്യേ കവൎന്നോട്ടത്തെന്നാലും
തച്ചൈൎയ്യവീൎയ്യസമൃദ്ധ്യമങ്ങൾ

നിങ്ങൾതൻചാരിത്രരത്നത്തെ സ്പൎശിക്കാൻ
കെല്പാൎന്നതില്ല ഹാ! തെല്ലുപോലും

ആരത്നസമ്പത്താലനൎഘസംജ്ഞയാ-
ൎന്നിന്നും നീ ഭാരതരത്നഗൎഭേ!

മുന്നം സതീകൎമ്മവ്യാജത്താൽ ഭാരത-
സ്ത്രീകൾതൻ ചാരിത്ര ഹേമശുദ്ധി

പാവകദേവൻ പരീക്ഷിച്ചിതെന്നാലു-
മാത്തങ്കം തങ്കമായ്ത്തന്നെകണ്ടു.

*　　*　　*　　*

ഉൽക്കൎഷമേലുവാനന്നിട്ടമിന്നത്തെ-
സോദരിമാരുടെ കൎമ്മമാൎഗ്ഗം

ആപൂൎവ്വകാലസ്മരണമരീചികൾ
നീളവേ ചിന്നിത്തെളിഞ്ഞിടട്ടെ!

---

# സുഭാഷ് ചന്ദ്രബോസ്

(M)

ഒരു ജാപ്പനീസ് റേഡിയോ അറിയിപ്പുകൊണ്ടു കാണുന്നു ബാബു സുഭാഷ് ചന്ദ്രബോസ് ജപ്പാനിലെ ഒരാശുപത്രിയിൽ വച്ച് അന്തരിച്ചുപോയി എന്ന്. സ്വരാജ്യത്തിന്റെ സ്വാതന്ത്ര്യത്തിനും സ്വാഭിമാനത്തിനുംവേണ്ടി ജനനംമുതൽ അവസാനനിമിഷംവരെ പോരാടിയ ഒരു മഹാത്മാവിന്റെ ജീവചരിത്രത്തിലെ അവസാന വാചകമാണ് ആ അറിയിപ്പ്. നിരാശകളും പ്രതിബന്ധങ്ങളും പലപ്പോഴും അദ്ദേഹത്തെ അലട്ടിയിട്ടുണ്ടായിരുന്നു. ആ സന്ദർഭങ്ങളിലും സുസ്മേരവദനനായിട്ടല്ലാതെ അദ്ദേഹത്തെ ദർശിക്കുവാൻ ആർക്കും സാധിച്ചിട്ടില്ല. അന്ത്യനിമിഷത്തിൽപോലും തന്നെ അസഹ്യപ്പെടുത്തുന്ന വേദനകളുടെയും താൻ ഏർപ്പെട്ടിരുന്ന പ്രവൃത്തികളുടെ ഫലത്തെസംബന്ധിച്ച വ്യർത്ഥതയുടെ നേരേയും മാത്രമല്ല മരണത്തിന്റെ നേരെക്കൂടിയും അദ്ദേഹത്തിന്റെ ആ സുന്ദരമുഖം പുഞ്ചിരി തൂകിയിരിക്കണം. പൂരി ജഗന്നാഥക്ഷേത്രത്തിന്റെ സമീപത്തു ജനിച്ചുവളർന്ന്, ബദരീനാഥം, കാശി തുടങ്ങിയ പുണ്യദേശങ്ങളിൽ യൗവ്വനാരംഭത്തിൽതന്നെ തീർത്ഥാടനം കഴിച്ച്, ശ്രീരാമകൃഷ്ണ വിവേകാനന്ദന്മാരുടെ സാന്നിദ്ധ്യംകൊണ്ട് പരിപാവനമാക്കപ്പെട്ട പരിസരങ്ങളിൽ യൗവനകാലം കഴിച്ചുകൂട്ടി. പ്രവൃത്തികൊണ്ടും പ്രസംഗംകൊണ്ടും ഒരു തികഞ്ഞ അഭിഭാഷകനെന്നും രാജ്യകാര്യപ്രസക്തനെന്നും അറിയപ്പെട്ടിട്ടും ഒരു യോഗിയും കവിയുമായിരുന്ന ചിത്തരഞ്ജൻ ദാസിന്റെ അന്തേവാസിയായിത്തീർന്ന സുഭാഷ്ബാബു് മൃത്യുവിന്റെ നേരെയും ഒന്നു മന്ദഹസിക്കാൻ മടിക്കാത്തതിൽ അത്ഭുതപ്പെടുവാനില്ല.

സി. ആർ. ദാസിന്റെ അനുയായി, കൽക്കത്താ കോർപ്പൊറേഷന്റെ എക്സിക്യൂട്ടീവ് ഓഫീസർ, ഫോർവേഡ്പത്രത്തിന്റെ അധിപൻ എന്നീ നിലകളിലാണ് ആദ്യമായി സുഭാഷ്ബോസ് അഖിലേന്ത്യാ പ്രശസ്തനായി തീർന്നത്. അതിനുമുമ്പുതന്നെ താൻ അഖിലേന്ത്യാ പ്രസ്ഥാനങ്ങളിൽ പങ്കെടുക്കുകയും ബങ്കാളിലെ യുവഹൃദയങ്ങളിൽ സുസ്ഥിരമായ ഒരു സ്ഥാനം നേടുകയും ചെയ്തിരുന്നു. ഏററവും ഹൃദയാലുവായ ഒരു മനുഷ്യൻ, പെരുമാററത്തിൽ കറയററ ഒരു സൗമ്യൻ, അനല്പമായ സംഘടനാപാടവം, അങ്ങിനെ ഉള്ള ഒരു മനുഷ്യൻ പൊതുജീവിതത്തിൽ പ്രവേശിച്ചാൽ അറിയപ്പെടാതെയും ആദരിക്കപ്പെടാതെയും ഇരിക്കാൻ സാധിക്കയില്ലല്ലൊ. അതിന്റെ പിന്നിൽ സാമാന്യദൃഷ്ട്യാ വൻപിച്ച ത്യാഗത്തിന്റെ ഒരു ചരിത്രവുംകൂടി ഉണ്ടെങ്കിൽപിന്നെ പറയാനുമില്ല.

1931, 32 ഈ കാലങ്ങളിൽ അദ്ദേഹം ഭാരതീയയുവലോകത്തിന്റെ ആരാധനാപാത്രമായിരുന്നു എന്നത് സ്മരണീയമാണ്. ബോസിനെക്കുറിച്ചോർക്കുമ്പോൾ ഭാരതം എന്നും ആ ത്യാഗശീലത്തേയും, കർമ്മധീരതയേയും, ശോഭനസ്വഭാവത്തേയും

ആദർശപ്രാപ്തിയ്ക്കുവേണ്ടി സഹിച്ച കഷ്ടപ്പാടുകളേയുമാണോർക്കുന്നതു്. സുഭാഷ് ബാബുവിൻെറ മരണവാർത്തഅറിഞ്ഞു് ഗാന്ധിജിപ്രാർത്ഥനസ്ഥലത്തുയർത്തിയിരുന്ന ദേശീയക്കൊടി താഴ്ത്തിച്ചു. ആ ചരമത്തേക്കുറിച്ചറിഞ്ഞപ്പോൾ ജവഹരിലാലിൻെറ കണ്ണുകളിൽനിന്നും കണ്ണുനീർ പ്രവഹിച്ചു. ആ സംഭവത്തിൻെറ സ്മരണയിൽ, ആ ദുഃഖത്തിൻെറ തീവ്രതയിൽ, ആ വിധിവൈപരീത്യത്തിൻെറ കഠിനതയിൽ ആരുതന്നെ ഹൃദയമുരുകി കരയാതിരിക്കും?

സുഭാഷ്ബോസ് 1897-ൽ ഒറീസായിലെ ഗവമ്മെൻറുവക്കീലായ ജാനകീനാഥബോസിൻെറ ആറാമത്തെ പുത്രനായി ജനിച്ചു. 1913-ൽ കട്ടക്കിൽവെച്ചു് മട്രിക്കുലേഷൻപരീക്ഷ പാസ്സായി. ഉപരിപഠനത്തിനായി കൽക്കത്തയിലേക്കു പോയി. ഒരുവഷംകഴിഞ്ഞു് ആത്മീയകാര്യങ്ങളിലുള്ള അഭിനിവേശംമൂലം കാശി, ഹരിദ്വാരം, ബദരീനാഥം മുതലായ സ്ഥലങ്ങളിൽ തീർത്ഥയാത്രപോയി. പക്ഷെ ധനാഢ്യന്മാരാൽ ആവൃതമായ അവിടത്തെ ജീവിതം ഉപേക്ഷിച്ചു മടങ്ങിവന്നു വീണ്ടും പഠിപ്പുതുടൻ. ബി. ഏ. ക്ലാസ്സിൽ പഠിക്കുന്ന കാലത്തു് പ്രൊഫസർ ഓട്ടൻ എന്ന ഇംഗ്ലീഷുകാരൻ ഇൻഡ്യാക്കാരെഅപമാനിച്ചു സംസാരിച്ചുഎന്നതിനു് ചില വിദ്യാർത്ഥികൾകൂടി പ്രൊഫസരുടെമേൽനടത്തിയകയ്യേററത്തിൽ ബോസു നായകത്വംവഹിച്ചു എന്നകാരണത്താൽകാളേജിൽനിന്നുംപുറത്താക്കി. രണ്ടുവഷം കഴിഞ്ഞു വീണ്ടും അദ്ദേഹം കാളേജിൽചേൎന്നു ബി. ഏ-യ്ക്കു ഒന്നാം ക്ലാസ്സിൽ പാസ്സായി. അനന്തരം ഐ. സി. എസ്. പരീക്ഷയ്ക്കു് ഒന്നാമനായും ജയിച്ചു. ഒരിയ്ക്കൽ അദ്ദേഹം ഹൽവാവിഴുങ്ങിയിട്ടു് സഹപാഠികളോടു പറഞ്ഞു ഐ. സി. എസ്. പരീക്ഷ ഇത്രയേഉള്ളു എന്നു്.

ഇംഗ്ലണ്ടിൽനിന്നും മടങ്ങിവന്നു് രണ്ടുമാസം ഉദ്യോഗത്തിലിരുന്നശേഷം ബന്ധുക്കളേയും സ്നേഹിതന്മാരെയും വിസ്മയിപ്പിക്കുമാറു് ഉദ്യോഗം വലിച്ചെറിഞ്ഞു് നിസ്സഹകരണപ്രസ്ഥാനക്കാർ തുടങ്ങിയിരുന്ന പ്രക്ഷോഭണത്തിൻെറ നടുവിലേക്കു കുതിച്ചുചാടി. ദേശബന്ധുദാസിൻെറ അനുയായിയായിരുന്ന ആ കാലത്തു 1921-ൽ 6 മാസം അദ്ദേഹം ജയിലിൽ കഴിക്കേണ്ടിവന്നു. 1922-ൽ വടക്കെ ബംഗാളിൽ വെള്ളപ്പൊക്കംമൂലം ഉണ്ടായ കഷ്ടപ്പാടുകൾ പരിഹരിക്കുന്ന ജോലിയിൽ കാണിച്ച സാമർത്ഥ്യത്തെ മുൻനിറുത്തി അന്നത്തെ ബങ്കാൾഗവർണ്ണർ ലിട്ടൻപ്രഭു അദ്ദേഹത്തെ പ്രശംസിച്ചിട്ടുണ്ടു്. ദേശബന്ധു ആരംഭിച്ച ഫോർവേഡ്പത്രത്തിൻെറ പത്രാധിപരായും സ്വാതന്ത്ര്യസമരത്തിലെ പ്രധാനപ്രവർത്തകനായും അദ്ദേഹം പ്രശസ്തമായ സേവനം അനുഷ്ഠിച്ചിട്ടുണ്ടു്. ജയിൽവാസപരമ്പരകളുടെ ഇടയിലും ബോസ് ട്രേഡ്യൂണിയൻകാൺഗ്രസ്സ്; യൂത്തു് കാൺഗ്രസ്സ് മുതലായ പല സംഘടനകളുടേയും അദ്ധ്യക്ഷപദം അലങ്കരിച്ചിട്ടുണ്ടു്. 1939-ൽ രാജ്യത്തിൻെറ മുഴവൻ പിൻതുണയോടുകൂടി അദ്ദേഹം ഇൻഡ്യൻനാഷണൽകാൺഗ്രസ്സിൻെറ പ്രസിഡണ്ടായി. അടുത്തകൊല്ലത്തിൽ വീണ്ടും അദ്ധ്യക്ഷതിരഞ്ഞെടുപ്പിനുനിന്നു. കാൺഗ്രസ്സ് ചരിത്രത്തിൽ ഇത്ര വാശിയോടുകൂടിയ ഒരു തിരഞ്ഞെടുപ്പു നടന്നിട്ടുണ്ടോ എന്നു സംശയമാണു്. വലതുപക്ഷമഹാരഥന്മാരുടെ കഠിനമായ എതിർപ്പിനെ പരാജയപ്പെടു

ത്തി ശ്രീ. സുബാഷ് വിജയം വരിച്ചു. "സുബാഷിന്റെ വിജയം തന്റെ പരാജയമായി സ്വീകരിക്കുന്നു" എന്നു മഹാത്മാഗാന്ധി അന്നു പ്രഖ്യാപനംചെയ്തു. 104 ഡിഗ്രി പനി ഉണ്ടായിരുന്നപ്പോഴാണു് അദ്ധ്യക്ഷതവഹിച്ചു ത്രിപുരികാൺഗ്രസ്സ്സമ്മേളനം നടത്തിയതു്. ഏതാനും ആഴ്ചകൾക്കുശേഷം അഖിലേൻഡ്യാകമ്മിററിയുമായി സഹകരിച്ചുപോകാൻ പ്രയാസമെന്നുകണ്ടു് അദ്ദേഹം പ്രസിഡണ്ടുസ്ഥാനം രാജിവച്ചു. ഉടനടി സമരം നടത്തണമെന്നു ബോസ് അഭിപ്രായപ്പെട്ടു പിന്നീടാകട്ടെ എന്നു വലതുപക്ഷക്കാർ തീരുമാനിച്ചു. അതായിരുന്നു അഭിപ്രായവ്യത്യാസം. പ്രവർത്തനതല്പരനായ ബോസു് അടങ്ങിയിരുന്നില്ല. അദ്ദേഹം കാൺഗ്രസ്സുനുള്ളിൽ യുവാക്കന്മാരെച്ചേർത്തു ഫാർവേഡ്ബ്ലാക്കു സംഘടിപ്പിച്ചു. കാൺഗ്രസ്സ്നേതൃത്വവുമായി വല്ല വെറുപ്പുമുള്ള എല്ലാവരേയും, ആദർശഭിന്നതകളെ അവഗണിച്ചു് അതിൽ കൂട്ടിയിണക്കാൻ ശ്രമിച്ചു. ഫോർവേഡ്ബ്ലാക്കിന്റെ ആഭിമുഖ്യത്തിൽ സർവേൻഡ്യാകാൺഗ്രസ്സ്കമ്മിററിയുടെ ചില തീരുമാനങ്ങളെ പ്രതിഷേധിച്ചുകൊണ്ടു് ഒരു ദിനംതന്നെകൊണ്ടാടപ്പെട്ടു. കോൺഗ്രസ്സ്കമ്മിററി ബോസിന്റെനേരേ അച്ചടക്കനടപടികൾ എടുത്തു. കോൺഗ്രസ്സിൽ അദ്ദേഹം മൂന്നു കൊല്ലത്തേയ്ക്കു് ഉത്തരവാദമുള്ള ഉദ്യോഗങ്ങളൊന്നും വഹിക്കാൻപാടില്ലെന്നു തീരുമാനിച്ചു.

യുദ്ധം തുടങ്ങിയകാലത്തു ഫോർവേഡ്ബ്ലോക്കുപത്രം പ്രസിദ്ധപ്പെടുത്തിയ ഒരു ലേഖനത്തെ ആസ്പദമാക്കി ഗവമ്മെൻറു ബോസിന്റെപേരിൽ കേസെടുത്തു. അതിന്റെ വിചാരണ നടന്നുകൊണ്ടിരിക്കേ 1940-ൽ കല്ക്കത്തായിൽനിന്നും പെട്ടെന്നദ്ദേഹം അപ്രത്യക്ഷനായി. ചെറുപ്പകാലത്തു ചെയ്തതുപോലെ വൈരാഗിയായി അദ്ദേഹം ഹിമാലയത്തിൽ പോയിരിക്കുമെന്നു ചിലർ കരുതി. വിദേശത്തെവിടെഎങ്കിലും ആയിരിക്കുമെന്നു ചിലർ ഊഹിച്ചു. ബോസ് കൽക്കത്തായിൽതന്നെയുണ്ടു്, റംഗൂണിലാണു്, വടക്കുപടിഞ്ഞാറേഅതിർത്തിയിൽ, മോസ്ക്കോയിൽ, ബർളിനിൽ, റോമിൽ, ടോക്കിയോയിൽ, ഇങ്ങനെ ചിറകാന്ന കിംവദന്തികൾ താമസമെന്യേ ദേശാന്തരങ്ങൾതോറും പറന്നെത്തി. ശ്രീ. സുബാഷ്ബോസ് ബെർളിനിൽവച്ചു് ഹിററ്ലറെ കണ്ടപ്പോൾ "ഇൻഡ്യയിലെ ഫ്യൂറർ" എന്നു് അദ്ദേഹത്തെ അഭിസംബോധനചെയ്തതായി റായിട്ടർ പരത്തിയ വാർത്ത നാട്ടാരെ സംശയവിമുക്തരാക്കി. താൻ ഒരു ഇൻഡ്യൻ ദേശീയസേന സംഘടിപ്പിച്ചുഎന്നും ഇൻഡ്യയെ സ്വാതന്ത്ര്യമാക്കുന്നതിനു് താമസിയാതെ പട്ടാളസമേതം പുറപ്പെടുമെന്നും ബോസ് അന്നു പ്രസ്താവിക്കയുണ്ടായി. ലോകത്തിന്റെ ഏതുഭാഗത്തു ജീവിച്ചിരുന്നാലും താൻ സ്നേഹിക്കുന്നതുഭാരതത്തെ, ജീവിക്കുന്നതുഭാരതത്തിനുവേണ്ടി എന്നു് ബോസ് ഉൽഘോഷിച്ചിരുന്നു.

ബർളിനിൽനിന്നുണ്ടായ പ്രക്ഷേപണത്തിൽ മറെറാരിടത്തു ബോസു പറയുന്നു. 'വിദേശരാജ്യങ്ങളുടെ--പ്രത്യേകിച്ചും സ്വാതന്ത്ര്യത്തിനായി സമരംചെയ്യുന്ന രാജ്യങ്ങളുടെ---കഴിഞ്ഞ 200 കൊല്ലത്തെ ചരിത്രം ഞാൻ സശ്രദ്ധം പഠിച്ചിട്ടുണ്ടു്. ഒരു വിദേശശക്തിയുടെ സഹായംകൂടാതെ ഏതെങ്കിലുമൊരു രാഷ്ട്രം സ്വാതന്ത്ര്യം സമ്പാദി

ച്ചതായി ഞാൻ കണ്ടിട്ടില്ല. ബ്രിട്ടൻതന്നെ ഇന്നു സഹായം അഭ്യൎത്ഥിക്കുന്നുണ്ടു്. ആ നിലയ്ക്കു് ഇൻഡ്യ സഹായംസ്വീകരിക്കുന്നതിലും തെററില്ല.'

ബോസിന്റെപേരിലുള്ള കേസ് കല്ക്കത്താകോടതിയിൽ തുടൎന്നുപോന്നു. അതു സംബന്ധിച്ചു് ഈയിടെ ബോസുസഹോദരന്മാരുടെ കുടുംബത്തിൽ ബോസിനുള്ള പങ്കു വില്പിക്കാൻ ഒരു ശ്രമംനടന്നു. വാങ്ങാൻ ആളുണ്ടായില്ല. ജനഹൃദയങ്ങളിൽ ബോസിനുള്ള സ്ഥാനമാണു ഈ സംഭവം തെളിയിക്കുന്നതു്.

ഇൻഡ്യയുടെ സ്വാതന്ത്ര്യം. അതിനുവേണ്ടി ആ ദേശഭക്തൻ സ്വന്തം നാട്ടിൽനിന്നും ഇത്രദൂരെ ഒരിടത്തുവച്ചു്—തന്റെ അഭിലാഷങ്ങൾ നിറവേററാതെ അന്തരിക്കുകയോ? അതു സംഭവിക്കാതിരിക്കട്ടെ! തനിക്കുള്ളതെല്ലാം ബോസു മാതൃഭൂമിയുടെ കാല്ക്കൽ അൎപ്പിച്ചു. തന്റെ പദവിയും കഴിവുകളും ബുദ്ധിശക്തിയും ആരോഗ്യവും എല്ലാം. ഇന്ത്യ അതറികയും ആദരിക്കയും ചെയ്തു. തങ്ങളുടെ കഴിവിൽപെട്ട ഏററവും വലിയ ബഹുമതി അദ്ദേഹത്തിനു നൽകിയിട്ടുണ്ടു്. സ്വതന്ത്ര ഇൻഡ്യ അദ്ദേഹത്തെ ഒരു വീരസ്വാതന്ത്ര്യപ്രേമിയായി ഗണിക്കുമെന്നതിനു് സംശയമില്ല. ബോസിനോടും ഇൻഡ്യൻസ്വാതന്ത്ര്യസൈന്യത്തോടും ജയിച്ചകക്ഷികൾ എങ്ങനെ പെരുമാറുമെന്നു നമുക്കറിഞ്ഞുകൂടാ. വിശാലഹൃദയത്തോടും സ്വന്തംകരുത്തിൽ വിശ്വാസമുള്ളവരുടെ മഹാമനസ്കതയോടും പെരുമാറുമെന്നു് നമുക്കൂഹിക്കാം. വിജയം നേടിയ കൂട്ടൎക്കു വിവേകം നശിച്ചിരിക്കയില്ലെന്നുതന്നെ നമുക്കു പ്രത്യാശിക്കാം.

ബോസിനും തെററു പററിയിട്ടുണ്ടു്. അതും നാം സമ്മതിക്കണം. യുദ്ധത്തിൽ ജയംനേടാനിടയുള്ള കക്ഷിയെക്കുറിച്ചു തന്റെ അനുമാനം തെററിപ്പോയി. ജപ്പാൻ ഇന്ത്യയുടെ സഹായത്തോടുകൂടി യുദ്ധം ജയിച്ചാൽ ഇന്ത്യയ്ക്കു സ്വാതന്ത്ര്യം ലഭിക്കുമെന്നു ബോസ് വിശ്വസിച്ചിരിക്കണം. ആ വിശ്വാസത്തിൽ മൗലികമായ ഒരു തെററു് ജനങ്ങളിൽ പലരും ദൎശിക്കുന്നു. ഇന്ത്യയുടെ സ്വാതന്ത്ര്യപ്രാപ്തിക്കു് ഗാന്ധിജിയുടെ നേതൃത്വത്തിൽ കാൺഗ്രസ്സ് ഒരു മാൎഗ്ഗം നിൎദ്ദേശിച്ചിരിക്കെ കാൺഗ്രസ്സിൽ അതുവരെ ഒരുയൎന്ന പദവിയിൽ സ്ഥിതിചെയ്ത ബോസ് ആ മാൎഗ്ഗം ഫലപ്രദമാകയില്ലെന്നു തെളിയുന്നതുവരെ കാത്തിരിക്കേണ്ടതായിരുന്നു. ഇൻഡ്യ തന്റെ ലക്ഷ്യപ്രാപ്തിക്കു ഒരു സവിശേഷമായ മാൎഗ്ഗമാണു് സ്വീകരിച്ചിട്ടുള്ളതു്. ആ മാൎഗ്ഗത്തിൽ അങ്ങേഅററത്തോളം പ്രവൎത്തിക്കാൻ അവസരം നൽകിയിട്ടില്ലെന്നതാണു് ബോസിന്റെ ഏററവും പ്രധാനമായ തെററു്. ആ മാൎഗ്ഗത്തിന്റെകഥയിരിക്കട്ടെ. സാധാരണ രാജ്യകാൎയ്യങ്ങളുടെ മാനദണ്ഡംവച്ചളന്നാൽ ബോസിൽ ധാൎമ്മികമായി യാതൊരു കുററവും ചുമത്താൻ പാടുള്ളതല്ല. ശത്രുവിനെ ചില പരിതഃസ്ഥിതികളിൽ മിത്രമായി കരുതാമെന്നു് ബ്രിട്ടൻപോലും സ്വീകരിച്ചിട്ടുള്ളനയം ബോസു് അവലംബിച്ചിരിക്കണം.

ക്രിപ്സ്പദ്ധതിയുടെകാലത്തു് ബോസിന്റെ ചരമവാൎത്തയുണ്ടായി. ഭാരതീയരുടെ ഹൃദയസ്പൃക്കായ അനുശോചനം ഭരണമേധാവികളെ വിസ്മയിപ്പിച്ചു. വേവൽപദ്ധതിയുടെകാലത്തു അങ്ങിനെ ഒരു വാൎത്ത പരന്നിരിക്കുന്നു. ഇതു ശരിയായിരിക്കുമോ? തെററായതന്നെ ഭവിക്കട്ടെ! അഥവാ ശരിയാണെങ്കിൽ....

“വരിക! ഭവാൻ നിൎവ്വാണനിമഗ്നനാകാതെ വീണ്ടും ലോകസേവയ്ക്കായ്.”

# അവിവാഹിതരോട്

(എൻ. സങ്കർഷണൻ.)

ഒരു മനുഷ്യന്റെ ആനന്ദം അയാളുടെ വിവാഹത്തിന്റെ തലേദിവസംവരെയാണെന്നു് ഒരു മഹാൻ അഭിപ്രായപ്പെട്ടിട്ടുണ്ടു്. വിശേഷേണയുള്ള ഒരു ഭാരം എന്നാണു വിവാഹം എന്ന പദംകൊണ്ടു വിവക്ഷിച്ചിരിക്കുന്നതു്. ഈ മഹാഭാരത്തെ വഹിക്കുവാനുള്ള ചുമലുറപ്പു വന്നിട്ടുണ്ടോ എന്നു ക്രൂലങ്കഷമായി പരിചിന്തിക്കാതെ വൈവാഹികജീവിതത്തിന്റെ മധുരഫലങ്ങളെപ്പററിമാത്രം ഉപരിപ്ലവമായി വീക്ഷിച്ചുംകൊണ്ടാണു് യുവാക്കന്മാർ വിവാഹവേദിയുടെ ബലിപീഠത്തിലേയ്ക്കു് അഹമഹമികയാ ആഞ്ഞുകേറുന്നതു്. ഒഴിഞ്ഞുപോകുന്ന മഹാഭാരത്തെയോർത്തു ആശ്വാസനിശ്വാസംചെയ്യുന്ന പിതാവും ഇടപഴകിയ അന്തരീക്ഷത്തെ ധടുതിയിൽ വേർപിരിയേണ്ടിവരുന്നതിൽ പരിതപ്തയായ വധുവും, നൂതനജീവിതത്തെപ്പററി ഉൽക്കണ്ഠാകുലനായ വരനുംകൂടി ഒരേസ്റ്റേജിൽ നടത്തുന്ന പ്രഹസനാഭിനയമത്രെ വിവാഹച്ചടങ്ങു്.

ഉൽക്കർഷേച്ഛയുടെ കൊടുമ്പിരിക്കൊള്ളലിൽ, വിപ്ലവകരമായ പരിവർത്തനംകണ്ടാലേ അടങ്ങുകയുള്ളുവെന്ന ദൃഢവ്രതത്താൽ മുന്നോട്ടു കുതിക്കുന്ന യുവസിംഹങ്ങൾ വിവാഹത്തിന്റെ ഉഗ്രപ്രഹരമേററു അസ്തശക്തരായി ഇരുളിലേയ്ക്കു അന്തർദ്ധാനംചെയ്യുന്ന കാഴ്ച വിസ്മയാവഹമായിരിക്കുന്നു. അനന്തമായ പ്രതീക്ഷകളോടെ ലോകസമരത്തിന്റെ മുന്നണിയിൽനിന്നു തലയററഞ്ഞു പോരാടിയിട്ടുള്ള എത്ര യുവയോദ്ധാക്കളാണു് വിവാഹത്തിന്റെ വലയീകരണവിപത്തിൽകുടുങ്ങി ആയുധംവച്ചു കീഴടങ്ങിയിട്ടുള്ളതെന്നോർക്കുമ്പോൾ ഏതു ദേശാഭിമാനിയും സംഭ്രമിച്ചുപോകും. അഭ്യസ്തവിദ്യരായ യുവലോകത്തിനു ജീവിതത്തിൽപററുന്ന ഏററവും വലിയ മഠത്തരമത്രേ വിവാഹമെന്നു് ഒരു മാന്യൻ ഈയിടെ എഴുതിയിരുന്നതു വെറും പരമാർത്ഥം മാത്രമാണു്. മനുഷ്യൻ മഹത്വത്തിലേക്കു് അതിശീഘ്രം ഉയരാതിരിക്കുവാൻ നിയതി കരുതിക്കൂട്ടിച്ചെയ്തുവച്ചിരിക്കുന്ന ഒന്നായിരിക്കണം വിവാഹമെന്നു ന്യായമായി ഊഹിക്കേണ്ടിയിരിക്കുന്നു. ആശാവഹങ്ങളായ സംഭവവികാസങ്ങളുണ്ടാകുമെന്നുള്ള ശുഭപ്രതീക്ഷയോടെ വിദ്യാലയംവിട്ടിറങ്ങുന്ന യുവതീയുവാക്കന്മാരുടെ വിജയസോപാനത്തിനു വിലങ്ങടിച്ചുനില്ക്കുന്നതു വിവാഹം ഒന്നുമാത്രമാണ്. വിദ്യാലയങ്ങളിലെ സാങ്കല്പികജീവിതത്തിനിടയിൽ ലോകസേവനത്തിനുള്ള പദ്ധതികൾ ആസൂത്രണംചെയ്തുകൊണ്ടു മാതൃകാജീവിതത്തിനുള്ള ഉഗ്രപ്രതിജ്ഞയുമായി ലോകരംഗത്തേക്കിറങ്ങിയിട്ടുള്ള യുവധീരന്മാർ വിവാഹത്തിന്റെ മഹാപ്രവാഹത്തിൽപെട്ടു് അഗാധതയിലേയ്ക്കു് ആണ്ടുപോകുന്നതു നിർഭാഗ്യകരമായിരിക്കുന്നു. തീക്ഷ്ണവാദികളും വിപ്ലവകാരികളുമൊക്കെ വിവാ

ഹത്തോടുകൂടി അവരുടെ ആദർശങ്ങളേയും ജീവിതോദ്ദേശങ്ങളെത്തന്നെയും ഭാര്യയുടെ മുൻപിൽ അടിയറവച്ചിട്ടു പരുപരുത്തജീവിതയാഥാർത്ഥ്യങ്ങളുമായി മല്ലടിക്കുവാൻ തുടങ്ങുകയാണു ചെയ്യുന്നതു്.

ഡാക്ടർ ജാൺസൺ ഒരവസരത്തിൽ പറഞ്ഞിട്ടുള്ളതു് "ഒരു ഭാര്യയെ മുതുകിൽ ചുമന്നുകൊണ്ടു നടന്നിരുന്നുവെങ്കിൽ അദ്ദേഹത്തിന്റെ ജീവിതോദ്ദേശങ്ങൾ ഒന്നും നിറവേറുമായിരുന്നില്ലെന്നാണു്." മഹാനായ ലെനിൻ തന്റെ സുപ്രസിദ്ധങ്ങളായ കത്തുകളിൽ ഒരിടത്തു് ഒരു സഹപ്രവർത്തകനെപ്പററി രേഖപ്പെടുത്തിയിരിക്കുന്നതു് "പ്രണയിനിയുമായി ഏകാന്തതയിൽ കഴിയുന്ന അയാളിൽ അദ്ദേഹത്തിനു യാതൊരു പ്രതീക്ഷയുമില്ലെന്നാണു്." മഹാന്മാരൊക്കെ വൈവാഹികജീവിതം മാതൃകാപരമായി നയിച്ചിട്ടുള്ളതുകൊണ്ടു് അവരുടെ ചുവട്ടടികളെ പിൻതുടരാമെന്നു ചിലർ വ്യാമോഹിക്കുന്നു. പരിതഃസ്ഥിതിയെ പാവകളിപ്പിക്കുന്ന ലോകവന്ദ്യന്മാരെയാണു് പരിതഃസ്ഥിതിയുടെ വെറും പാവകളായ അല്പജ്ഞർ അനുകരിക്കാൻ തുടങ്ങുന്നതെന്നും ഓർക്കേണ്ടതാണു്.

ദാമ്പത്യജീവിതത്തിൽ പരാജയമടഞ്ഞവരുടെ നിരാശാസാഹസികമായ എതിർപ്പുകളാണിവയെല്ലാമെന്നു ചിലർ വ്യാഖ്യാനിച്ചേക്കാം. രക്ഷകർത്താക്കളുടെ സ്വേച്ഛാധികാരത്തിൻകീഴിൽ അമർന്നു ശ്വാസംമുട്ടുന്ന യുവതീയുവാക്കന്മാർ സ്വാതന്ത്ര്യമായ ഒരു ജീവിതപന്ഥാവു വെട്ടിത്തുറക്കുന്നതു് വിവാഹത്തോടുകൂടിയായിരിക്കാം. ജീവിതമഹാഗ്രന്ഥത്തിന്റെ പ്രഥമവും പ്രധാനവുമായ അദ്ധ്യായമാണു് അതോടുകൂടി സമുൽഘാടനം ചെയ്യപ്പെടുന്നതെന്നുള്ളതും പരമാർത്ഥംതന്നെ. എന്നാൽ വികാരത്തിന്റെ വേലിയേററത്താൽ ഉദ്വേഗം കൊള്ളുമ്പോഴാണു് യുവാക്കന്മാർ വിവാഹത്തിന്റെ ഇരുമ്പഴിക്കുള്ളിലേക്കു തലകീഴായി വീണുപോകുന്നതെന്നുള്ളതും നിഷേധിക്കത്തക്കതല്ലല്ലോ. മനുഷ്യനു സ്വാഭാവികമായി ചില ദുർബ്ബലനിമിഷങ്ങളിൽ മാനസികമായ അധഃപതനം ഉണ്ടാകാറുണ്ടെന്നു ചിന്തകന്മാർ രേഖപ്പെടുത്തിയിട്ടുണ്ടു്. സുപ്രസിദ്ധരണവീരന്മാർ ശത്രുവിനു നിരുപാധികം കീഴടങ്ങുന്നതും, ധീരദേശാഭിമാനികൾ സർക്കാരിനോടു മാപ്പിനുകേഴുന്നതും ആ ദുർന്നിമിഷങ്ങളിലാണെന്നത്രേ അവരുടെ അഭിപ്രായം. കഠിനമായി വിവാഹവിരുദ്ധപ്രചരണം നടത്തുന്നവർ ദാമ്പത്യബന്ധത്തിലേക്കു കാലുമാറുന്നതും ഇതേസമയത്തിലാണെന്നു പറയുന്നതിൽ അധികം തെററുണ്ടെന്നു തോന്നുന്നില്ല. വിവാഹിതരുടെയിടയിൽ കാണുന്ന സാർവ്വത്രികമായ പരാജയമനോഭാവത്തിന്റെ കാരണവും എന്താണെന്നു ചിന്തിക്കേണ്ടതാണു്. ലഭിക്കുവാൻവേണ്ടി അത്യധികമായി കൊതികൊള്ളുകയും ലഭിച്ചാൽ പരിത്യജിക്കുവാൻ പാടുപെടേണ്ടിവരുന്നതുമായ ഒന്നത്രേ ഭാര്യ. അഭിലാഷങ്ങളിലും ആദർശങ്ങളിലും മൌലികമായി അന്തരമുള്ളവരായിരിക്കും സാധാരണയായി വിവാഹിതരാവുക. അക്രമരാഹിത്യവും അനാഡംബരതയും ജീവിതാദർശമായി സ്വീകരിച്ചിരിക്കുന്ന ഒരാളിനു ലഭിക്കുന്നതു് അന്യരുടെ അഭ്യുദയത്തിൽ അസഹിഷ്ണുവും ആഡംബരഭ്രമക്കാരിയുമായ ഒരു വികൃതിക്കുട്ടിയെയായിരിക്കും. എന്നിട്ടു വിചാരവികാ

രങ്ങളിൽ യാതൊരു വൈക്ലബ്യതയും ഇല്ലാത്ത ഇവർവേണം ജീവിതമഹാഭാരതത്തെ വിജയമാർഗ്ഗങ്ങളിൽക്കൂടി ലക്ഷ്യംവരെ വലിച്ചുകൊണ്ടുപോകേണ്ടതു്. സ്വരൂപറാണി, മാഡംചിയാങ്ങ്, എലിയനർ റൂസുവെൽട്ടു മുതലായി ലോകവന്ദ്യന്മാരുടെ "കാര്യേഷു മന്ത്രി"മാരായവർ കുഞ്ഞുങ്ങളെ വാർക്കുന്ന വെറും യന്ത്രങ്ങളായിരുന്നില്ലെന്നുള്ളതു് സഹോദരിമാരൊക്കെ ഓർക്കേണ്ടതാണു്.

സന്താനോല്പത്തിയാണു് വിവാഹംകൊണ്ടുള്ള മുഖ്യോദ്ദേശ്യമെന്നു് മതഗുരുക്കന്മാർ ഐകകണ്ഠ്യേന അഭിപ്രായപ്പെടുന്നു. ഇന്നു ഭൂഗോളത്തിൽ അധിവസിക്കുന്ന ഇരുനൂറുകോടി ജനതയിൽ 95 ശതമാനവും മാതാപിതാക്കന്മാർക്കിഷ്ടമില്ലാതെ യാദൃഛികമായി ഉത്ഭവിച്ചവരാണെന്നോർക്കുമ്പോൾ വിവാഹത്തിന്റെ യഥാർത്ഥോദ്ദേശത്തിൽനിന്നും ലോകം എത്രദൂരം വ്യതിചലിച്ചിരിക്കുന്നുവെന്നു കാണാവുന്നതാണു്. പ്രതീക്ഷിച്ചിരുന്ന ദാമ്പത്യസുഖഭോഗങ്ങൾക്കു് വിഛരിത്തിവരുത്തിക്കൊണ്ടുത്ഭവിക്കുന്ന സ്വർഗ്ഗത്തെകട്ടുറുമ്പുകളത്രേ സന്താനങ്ങൾ. അഥവാ നീരന്ധ്രനിർമ്മലമായ ദാമ്പത്യനഭോമണ്ഡലത്തിലെ "കരുവെള്ളി"കളായിട്ടാണു് പിതാക്കൾ സന്താനങ്ങളെ എണ്ണുക. പരിലാളനസുഖമാകുന്ന മഹാ സ്വാർത്ഥതാപൂരണത്തിനുവേണ്ടിമാത്രമാണു് ഇവർ താലോലിക്കുന്നതും മററും. അവർക്കു വേണ്ടുന്ന വിഭൂതിയെല്ലാം എങ്ങനെനേടാമെന്നുള്ള പരിഭ്രമത്തിനിടയിൽ ഭാര്യാതനയസുഖങ്ങളെന്നൊക്കെ പ്പറയുന്നതു് വെറും കടലാസിൽമാത്രം. പ്രതിഭാശാലികളുടെ വികാരവും ബുദ്ധിയും വിവാഹത്തിനുമുമ്പു് ഒരു ദ്വന്ദ്വയുദ്ധംതന്നെ നടക്കുന്നു. എന്നാൽ വികാരത്തിന്റെ സർവ്വദാഹകമായ അത്ഭുതശക്തിക്കുമുമ്പിൽ അവസാനം ബുദ്ധി മുട്ടുകുത്തിപ്പോവുകയാണു ചെയ്യുന്നതു്.

താരുണ്യത്തിളപ്പാൽപുളകംകൊള്ളിച്ചുംകൊണ്ടു് തുള്ളിച്ചാടുന്ന യുവകോമളന്മാർ ഭൂതാവേശത്താലെന്നോണം അസ്തപ്രഭരാകുന്നതും സൗന്ദര്യധാമങ്ങളായ പെൺകൊടികൾ അകാലവാർദ്ധക്യത്തിലേക്കു് അധഃപതിക്കുന്നതുമായ ഭയങ്കരപരമാർത്ഥങ്ങളുടെമുമ്പിൽ ലോകത്തിനു് എത്രനാളാണു് കണ്ണുപൂട്ടിയിരിക്കുവാൻ സാധിക്കുക.

വിവാഹം കേവലം വ്യക്തിഗതവും സ്വകാര്യപരവുമാണെന്നുള്ള വാദക്കാരാണു് സാധാരണ മിശ്രവിവാഹമാകുന്ന മഹാസാഹസത്തിനു് ഇറങ്ങിപ്പുറപ്പെടുന്നതു്. ചില സർക്കാരുകൾപോലും ഇതിനു നിയമസാധുത്വം കല്പിച്ചിട്ടുണ്ടെന്നുവരികിലും അതിനു വിധേയരാകുന്ന നിർഭാഗ്യദമ്പതികളെ സമുദായങ്ങൾ പെടുത്തുന്നപാടു ചില്ലറയൊന്നുമല്ല. ചാർച്ചക്കാരും ബന്ധുക്കളുമൊക്കെ അവരുമായുള്ള സകല നയതന്ത്രബന്ധങ്ങളും ഉടനെ വേർപെടുത്തുകയും നിസ്സഹകരണംമൂലം അവരെ ശ്വാസംമുട്ടിക്കുവാൻ തുടങ്ങുകയും ചെയ്യുന്നു. പ്രണയവിവാഹക്കാരുടേയും ദുർവ്വിധി ഇതിൽനിന്നും വ്യത്യസ്തമല്ല. ഇത്തരം ബന്ധങ്ങൾ സമുദായത്തിന്റെ ഇരുമ്പുമുഷ്ടിക്കുള്ളിലമന്നു് അചിരേണ ശിഥിലമായിപ്പോവുകയാണു ചെയ്യുന്നതു്. ജാതിമതങ്ങളെ ഉന്മൂലനാശം ചെയ്യണമെന്നുള്ള ഉത്തമോദ്ദേശത്തോടുകൂടി ഇത്തരം ആദർശവിവാഹങ്ങളിൽ ഉൾപ്പെടുന്നവർകൂടി സമുദായത്തി

---

ന്റെ ചുവട്ടടിയിൽ കിടന്നു പിടയുന്നകാഴ്ച അനുകമ്പാർഹമായിരിക്കുന്നു.

വിദ്യാസമ്പന്നർ വിവാഹവൈരികളാണെന്നുള്ള ഒരു ധാരണ പലക്കുമുള്ളതായിക്കാണുന്നു. ഒരു ലേഡീവിദ്യാർത്ഥിനിയുടെ ആഗ്രഹം ധനവാനായ ഒരു ബി. ഏ-ക്കാരനിലും അയാളുടേതു മറെറാരു എം. ഏ-ക്കാരിയിലും, അവളുടെ ഉൽക്കണ്ഠയാകട്ടെ ഒരു ഐ. സി. എസ്സ്. കാരനിലും ആയിരിക്കും. ഇങ്ങനെ ഓരോരുത്തരും അവരവരുടെ താല്പര്യങ്ങളെ സുരക്ഷിതമാക്കാൻ തുടങ്ങുന്നതുമൂലം അവസാനം എല്ലാപേരും നിരാശയിൽ നിപതിക്കുകയാണു് ചെയ്യുന്നതു്.

ഇങ്ങനെയൊക്കെ ആണെന്നുവരികിലും ചരിത്രത്തിന്റെ അനാദികാലംമുതൽ തുടങ്ങിയ വിവാഹത്തിന്റെ ജൈത്രയാത്ര ഇന്നും നിർവിഘ്നം പുരോഗമിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. കുഗ്രാമങ്ങളിലെ ഓണംകേറാമൂലകളിൽപോലും അതിന്റെ വിജയഭേരി മുഴങ്ങുന്നു. അതിനെക്കുറിച്ചു് അപവാദവ്യവസായം നടത്തിയിട്ടുള്ള ഓരോരുത്തരേയും അതു കടന്നുപിടികൂടി പൊതുനിരത്തുകളിൽക്കൂടി വാദ്യഘോഷങ്ങളോടെ ഘോഷയാത്ര നടത്തി അവഹേളിച്ചു് അവസാനം ഭയങ്കരമായ പ്രാകാരത്തിനുള്ളിൽ അടയ്ക്കപ്പെടുകയാണു ചെയ്യുന്നതു്. മനുഷ്യരാശിയുടെ ശാരീരികവും മാനസികവുമായവളർച്ചയെ കരണ്ടുകൊണ്ടും കർമ്മധീരരായ യുവലോകത്തിന്റെ ഓജസ്സിനെ ഊററി കുടിച്ചുകൊണ്ടും സൂര്യനസ്തമിക്കാത്ത മഹാസാമ്രാജ്യത്തിന്റെ കിരീടാവകാശികളെപ്പോലും നിഷ്പ്രയാസം ഗളഹസ്തംചെയ്തുകൊണ്ടും വിജയിച്ചരുളുന്ന അല്ലയോ വിവാഹമേ! നീ എന്നാണു് ഈ ക്രൂരവിനോദത്തിൽനിന്നും വിരമിച്ചു ലോകത്തിനു നിത്യശാന്തി കൈവരുത്തുന്നതു്.

---

ചെറുകഥ

# ലേഡീകമ്പോസിറററ്

(വിദ്വാൻ ശങ്കരൻ കരിപ്പായി)

ഞങ്ങൾതമ്മിൽ സംസാരിച്ചുകൊണ്ടിരുന്നു. പ്രസ്സ്മാനേജരും ഞാനുംകൂടി ഗൗരവമായ ഏതോ പ്രശ്നത്തെക്കുറിച്ചു ആലോചിക്കുകയായിരുന്നു. അദ്ദേഹത്തിന്നതിൽ തലപുകഞ്ഞു ചിന്തിക്കേണ്ടിയിരുന്നു. അങ്ങിനെയുള്ള ആ വിഷമഘട്ടത്തിലാണു് അവൾ അവിടെ വന്നതു്.

"ഇത്തിരിനേരത്തേ പോകണം......" അല്പം വിനയവും നാണവും കലൎന്നമട്ടിൽ മാലതി അങ്ങിനെ ചോദിച്ചു.

ഒരു ചെറുപുഞ്ചിരിയോടുകൂടി മാനേജർ തലയുയൎത്തിക്കൊണ്ടു്:---

"ഉം...എന്തിനാ?......"

"അമ്മ ചെല്ലാൻപറഞ്ഞിട്ടുണ്ടു്......" മാലതിയും പുഞ്ചിരി തൂകിക്കൊണ്ടു പറഞ്ഞു.

"എന്നാൽ പൊയ്ക്കോളു......" അദ്ദേഹം അനുവദിച്ചു. അവൾക്കു സന്തോഷമായി. അവൾ പുറത്തേയ്ക്കുപോയി.

"ഇവിടത്തെ ഒരു കമ്പോസിറററാണു്......"

പ്രസ്സ്മാനേജർ എന്തിനെന്നില്ലാതെ എന്നോടങ്ങനെ പറഞ്ഞു. ഞാനതു അത്ര കാൎയ്യമാക്കിയുമില്ല.

പക്ഷെ അന്നേരം ആ കമ്പോസിറററെ ഞാൻ തികച്ചും സൂക്ഷിച്ചുനോക്കിയിരുന്നു. നല്ല വെളുത്ത ശരീരം. മധുരപ്പതിനേഴിന്റെ വിഭവസമൃദ്ധി ആ അംഗഭംഗികളിൽ തിളങ്ങിനിന്നു. തന്റെ അഴകിന്നു മകുടംചാൎത്തുന്ന ഒരു പച്ചസാരിയുടുത്തിട്ടുമുണ്ടു്. കാതിലെ ലോലക്കും കയ്യിലെ ചോററുപാത്രവും എന്തിനെന്നില്ലാതെ എപ്പോഴും ഇളകിക്കൊണ്ടിരിക്കും. ആകപ്പാടെ അവളുടെ നടത്തവുംകൂടികണ്ടാൽ ഒരു പച്ചശൃംഗാരിണിയുടെ മന്ദയാനം! ആൎക്കും ഒന്നു നോക്കാൻതോന്നുന്ന പ്രകൃതി! ആരും മറക്കാത്ത ഒരു ആകൃതി!

മാലതി ആ പ്രസ്സിൽ കമ്പോസിറററായിട്ടു് കൊല്ലം ഒന്നുതികയുന്നേയുള്ളു. പക്ഷെ തന്റെ ജോലിയിലുള്ള പാടവം അവളെ അവിടെ എല്ലാവൎക്കും സ്നേഹിതയാക്കി; ഒരു കൊച്ചുമിടുക്കിയാക്കി! അങ്ങിനെ ഒരുമണിക്കൂർ നേരത്തെ വേണമെങ്കിൽ പോകാൻ മാനേജർ സമ്മതിക്കും.

ഞങ്ങൾതമ്മിൽ ആദ്യം അങ്ങിനെയാണു കണ്ടുമുട്ടിയതു്. എന്നെ അന്നവൾ സൂക്ഷിച്ചിരിക്കില്ല. അതു പിന്നീടുതെളിഞ്ഞു.

* * *

"എന്താണിന്നീവിധമേകനാവാൻ
എങ്ങുപോയെങ്ങുപോയ് കൂട്ടുകാരൻ....
...................................

"കാനനച്ഛായയിലാടുമേയ്ക്കാൻ
ഞാനും വരട്ടെയോ നിന്റെകൂടെ.......
...................................

"കന്നാവനത്തിലെ കാട്ടുകാണാ-
നെന്നെന്നെയുംകൂടിന്നു കൊണ്ടുപോകൂ...."

ഇങ്ങിനെ ആ കുടിലിന്നിറയത്തിരുന്നു ആരോ പാടുന്നതുകേട്ടു. ഞാൻ തിരിഞ്ഞു നോക്കി. എന്തോ ഒരു പരിചയമുള്ള മുഖം അതേ, അതവളായിരുന്നു മാലതി—ആ ലേഡികമ്പോസിറ്റർ. അവൾ തന്നെ ഞാൻ പിന്നേയും 'രമണനി'ലെ ചില വരികൾ അവിടവിടെ അങ്ങനെ അല്പം ഉറക്കെ പാടിക്കൊണ്ടിരുന്നു.

ഞങ്ങൾ രണ്ടുമൂന്നു സ്നേഹിതന്മാർ പട്ടണംവിട്ടു ഉൾനാട്ടിൽക്കൂടി നടക്കുമ്പോഴാണു് അങ്ങിനെ ആ വീടു കാണാനിടയായതു്. അവളുടെവീടു്—അതേ ഒരുകുടിൽ. ആ പഞ്ചായത്തുപാതയുടെ വക്കിനുതന്നെയാണു്. യാതൊരു മോടിയും അതിനില്ല. മാലതിയെപ്പോലുള്ളവർ കുടി താമസിക്കുന്ന സ്ഥലമാണെന്നു അതുകണ്ടാൽ തോന്നുകില്ല, അത്രമാത്രം ദരിദ്രമയമാണതു്. രണ്ടുവശമേ മേഞ്ഞിട്ടുള്ളു. രണ്ടുവശം ചുമരില്ലാതെ കീഴോട്ടു ചരിഞ്ഞുപോയി. മഴയിൽചോർന്ന ഈർക്കിലിമാത്രമായ് ഓലയുടെ അസ്ഥികൂടം!

"കൊച്ചുമകളുടെ രാഗവായ്പിൽ
അച്ഛനുമമ്മയ്ക്കുമെന്തുതോന്നാൻ..."

എന്നിങ്ങനെ ആ പാട്ടു് അവസാനം ഞങ്ങളുടെ ചെവിയിലെത്തി. പിന്നീടും അവൾ എന്തോ പാടിയിരുന്നു. പക്ഷെ ഞങ്ങൾ അപ്പോഴയ്ക്കും കുറച്ചകലം എത്തിയിരുന്നു. അതു വ്യക്തമായി കേൾക്കാമായിരുന്നില്ല.

"ആ പാട്ടുകേട്ടില്ലേ..." ഞങ്ങളിൽ ഒരാൾ ചോദിച്ചു.

"ഉവ്വ്, ഉവ്വ്, രമണനിലെ ചന്ദ്രികയാണതു്..." മറ്റൊരാൾ പറഞ്ഞു.

"അതല്ല, ആ സ്വരമാധുര്യം." കന്നാമൻ പറഞ്ഞു.

"അതേയതേ; രമണന്റെ പ്രചാരം!..." രണ്ടാമന്റെ അഭിപ്രായം ആ വഴിക്കു പാഞ്ഞു.

"അതു പാടുന്നതു പ്രസ്സിൽ അച്ചുനിരത്തുന്ന ഒരു പെണ്ണാണു്. രമണൻ അച്ചടിക്കുമ്പോൾ അവളുടെ വിരലുകളും ആ പാട്ടുകളെ പെറുക്കിനിരത്തിയിട്ടുണ്ടാകും! എങ്കിലും ആ പാട്ടുകൊള്ളാം; സന്ദർഭോചിതം!..."

ഞാൻ ഇങ്ങിനെ പറഞ്ഞു. പിന്നേയും ചില രസങ്ങൾ പൊട്ടിച്ചു് ഞങ്ങൾ അങ്ങിനെ ആ വഴികടന്നുപോയി; അതേ, ആ ലേഡികമ്പോസിറ്ററുടെ വീട്ടരികേ.

* * *

ദിവസങ്ങൾ ചിലതുകഴിഞ്ഞു. അന്നു ഞാൻ തനിച്ചാണു് ആ വഴിയേ സായാഹ്നസവാരിയ്ക്കിറങ്ങിയതു്. പട്ടണത്തിൽനിന്നുള്ള ബസ്സു് ലൈൻവിട്ടുതിരിഞ്ഞതോടുകൂടി എന്റെ പിറകേ അവളും വരുന്നുണ്ടായിരുന്നു അപ്പോഴാണു ഞാൻ മാലതിയെ കണ്ടുമുട്ടിയതു്. അവൾ ജോലികഴിഞ്ഞു പ്രസ്സിൽനിന്നു വീട്ടിലേയ്ക്കു്.

കുറച്ചുചന്തമുള്ള ഒരു ചെറുപ്പക്കാരി! അയ്യോ! ഒരപരിചിതൻഎന്തെങ്കിലും അവളോടു സംസാരിക്കയോ? അപവാദത്തിന്റെ ലോകം കണ്ണുതുറിച്ചുനോക്കും. ഞാൻ അതോർത്തു ചൂളിപ്പോയി! ഒന്നുംമിണ്ടാതെ കുറച്ചിടനടന്നു.

അന്നേരം ആ വഴിയിൽ അധികമാളുകളില്ല. ഉള്ളവർ ഞങ്ങളെ ശ്രദ്ധിക്കുന്നുമില്ല.

"നിങ്ങളെങ്ങോട്ടാണ്"..." അവളൊരു ചോദ്യം.

"ഉം?..." ഞാനങ്ങിനെ ഒന്നും പറയാതെ ആ ചോദ്യത്തിനു ചോദ്യമെന്നതു പോലെ ഒന്നുമൂളുകമാത്രംചെയ്തു. ഒരു പെണ്ണ് ഇത്ര ധൈര്യമായി, അകാരണമായി അന്യനോടു സംസാരിക്കയോ? ഞാനിങ്ങിനെയോർത്തിട്ട് ഒന്നുമിണ്ടാതെതന്നെ നടന്നുകൊണ്ടിരുന്നു.

ഒപ്പംനടക്കുന്ന അവൾ വീണ്ടും:—"നിങ്ങളീവഴിയെ എങ്ങോട്ടാണു പോകുന്നതു്..."

"പ്രത്യേകിച്ചൊരിടത്തേയ്ക്കുമല്ല"

"എന്നാലും..."

"കുറച്ചങ്ങോട്ടു പോണം..." അപ്പോൾ അവളുടെ മുഖത്തേക്കു തിരിഞ്ഞുനോക്കിക്കൊണ്ടാണു ഞാൻ പറഞ്ഞതു്.

അവൾ നാണിക്കുന്നതുപോലെതോന്നി.

"അങ്ങോട്ടുപോയാൽ വേറെ വഴിയൊന്നുമില്ല..."

ഒരു പുഞ്ചിരി സഞ്ചരിക്കുന്ന മുഖഭാവത്തോടുകൂടി പറഞ്ഞു.

"എന്തിന്?..." ഞാൻ ചോദിച്ചു.

"പുറത്തേയ്ക്കു പോകാൻ."

"എനിക്കു പുറത്തേയ്ക്കു പോകണ്ട."

"പിന്നെ ഏതുവീട്ടിലേയ്ക്കാണ്".

"ഒരു വീട്ടിലേയ്ക്കുമല്ല..."

"വെറുതെ വഴിയിൽ നടക്കാൻ മാത്രമോ?..."

അവൾക്കു തൃപ്തിവരാത്തവിധം ഒരുന്തരുന്തരുചോദ്യങ്ങൾ ചോദിച്ചു. ഇടയ്ക്കിടെ എൻെറ സമാധാനത്തിനുവേണ്ടി തലയുയർത്തിനോക്കി. അന്നേരം ആ കണ്ണുകളിൽ നാണത്തോടുകൂടിയ എന്തോ അഭിപ്രായങ്ങളും തെളിഞ്ഞിരുന്നു. ഞാനതു ശ്രദ്ധിച്ചിരുന്നു. അവസാനം ഞാൻ അങ്ങോട്ടു ചോദിച്ചു—

"ഇവിടെയടുത്താണോ വീട്?..."

"അതേ..." അവൾ പറഞ്ഞു

"ഇനിയും എത്രപോണം?" ഞാൻ അറിയാത്തപോലെ വീണ്ടും ചോദിച്ചു.

"എന്തിനാ ഇതൊക്കെ ചോദിക്കുന്നതു്?..."

"അല്ലാ, രാത്രി പട്ടിണികിടക്കാതെ കഴിച്ചുകൂട്ടാൻ ആലോചിക്കയാണ്". അടുത്തുവല്ലവീട്ടിലും പരിചയക്കാരുണ്ടെങ്കിൽ ഭാഗ്യമായല്ലോ..."

ഞാൻ അവളുടെ അഭിപ്രായമറിയാൻ അങ്ങിനെ ചിലതെല്ലാം പറഞ്ഞു.

"അങ്ങിനെ വേണമെങ്കിൽ ഒരാൾക്ക് അല്പം ചോറുകൊടുക്കാനൊക്കെ ഞങ്ങൾ വിചാരിച്ചാലും സാധിക്കും. വലിയ അന്തസ്സും മോടിയും ഉണ്ടാകില്ല. ഞങ്ങൾ പാവങ്ങളാണ്..." അവൾ എന്നെ ഒന്ന് ഇടംകണ്ണിട്ടു നോക്കിയിട്ടു പുഞ്ചിരിതൂകിക്കൊണ്ടു പതുക്കെ നടന്നു.

അധികം നടക്കുന്നതിനു മുമ്പ് ആ കുടിലിൻെറ അടുത്തെത്തി.

"ഇതാണ് വീട്...കയറിയിട്ടു പോകാം..." അവൾ ക്ഷണിച്ചു.

ഞാൻ ഒരു മടിയും വിചാരിക്കാതെ അങ്ങോട്ടു കയറിച്ചെന്നു. ആ ഇറയത്ത് അവൾ ഇട്ടതന്ന ഒരു പലകക്കഷണത്തിന്മേലിരുന്നു.

സമയം ഏതാണ്ടു സന്ധ്യയോടടുത്തിരുന്നു. ചില പിള്ളരും സ്ത്രീകളും അങ്ങാടിയിൽനിന്നു സാമാനങ്ങളും വാങ്ങി ആ വഴിയേ പോയിരുന്നു. അവരാരും ആ കുടിലിനെ അത്ര ശ്രദ്ധിക്കുന്നതായി തോന്നിയില്ല. അവിടെയാണെങ്കിൽ അവളുടെ ഒരു

മ്മമാത്രമേയുള്ളു. കുറച്ചു പ്രായമായ ഒരു സ്ത്രീ. മാലതിക്ക് അച്ഛനുണ്ടു്. ആ മനുഷ്യൻ വൈകുന്നേരമായപ്പോൾ അടുത്തുള്ള കള്ളുഷാപ്പിലേയ്ക്കു പോയിരിക്കുകയാണു്. കുറച്ചിരുട്ടുമ്പോഴേയ്ക്കുമേ അയാൾ വരികയുള്ളൂ.

ഈവിവരങ്ങളെല്ലാം മാലതിയുടെ സംഭാഷണത്തിൽനിന്നും എനിക്കു നിഷ്പ്രയാസം ഗ്രഹിക്കാൻ സാധിച്ചു.

ആ സ്നേഹവതിയായ അമ്മ ഉദ്യോഗസ്ഥയായ മകൾക്കു കുറച്ചടയും കാപ്പിവെള്ളവും ഉണ്ടാക്കിവെച്ചിട്ടുണ്ടു്. മാലതി അതു് അകത്തുപോയി എടുത്തുകൊണ്ടുവന്നു. ഞാനിരിക്കുന്നതിന്നടുത്തുതന്നെവെച്ചു. അവളും അവിടെ വന്നിരുന്നു. അന്നേരം അവളുടെ സാരിയെല്ലാം മാറി ഒരു പാവാടയും ജമ്പറും മാത്രം ധരിച്ചിരുന്നു. ആ പ്രകൃതിയിലും ഒരു മാദകമായ ആകർഷണീയത—സൌന്ദര്യം—അവളുടെ ചുററുപാടും തങ്ങിനിന്നു. ഞാനതു ഒളികണ്ണിട്ടു് നോക്കിക്കൊണ്ടിരുന്നു.

അയ്യോ! ഒരു ദുഷ്ടമായ വിചാരം എന്റെഹൃദയത്തിൽ ഞാനറിയാതെ പാഞ്ഞുകയറുന്നുണ്ടായിരുന്നു. വളരെ സ്വാതന്ത്ര്യമായിപ്പെരുമാറുന്ന ആ രീതിയിൽ എനിക്കവളോടു ബഹുമാനംതോന്നി. പക്ഷേ ആ സ്വഭാവത്തിൽ ഒരു സംശയം—ഒരു ശങ്ക—ജനിക്കാതിരുന്നില്ല. പ്രായമായ ഒരു പെൺകിടാവു്—സൌന്ദര്യത്തിൽ ഒട്ടും കുറവല്ലാത്ത ശരീരവിശേഷത—ഒരു മദ്യപനായ പിതാവു്—ദാരിദ്ര്യത്തിന്റെ തീച്ചൂളയിലുള്ള ജീവിതം—പട്ടണത്തിനോടടുത്തുള്ള താമസം ഇതല്ലൊം എത്രമാത്രം അവളുടെ ചാരിത്ര്യത്തിന്റെ ഭദ്രതയെ നിലനിർത്തുമെന്നു് ഞാനാലോചിക്കാതിരുന്നില്ല എങ്കിലും ആ കൊച്ചുകുടിലിന്റെ സന്തോഷം—അകൃത്രിമമായ പെരുമാററം എനിക്കാശ്വാസംനല്കി.

* * *

മണിക്കൂറുകൾ ഒന്നുരണ്ടു പിന്നേയും കഴിഞ്ഞു. ഇരുട്ടിന്നു് കാഠിന്യം കൂടിക്കൂടിവന്നു. ദൃശ്യങ്ങളെല്ലാം അദൃശ്യങ്ങളായിത്തുടങ്ങി. വഴിയിൽ ആൾസഞ്ചാരം തീരെഇല്ലാതായി.

ഞാൻ ഇയറത്തുതന്നെയിരുന്നു എന്തോ ആലോചിച്ചുപോയി. മാലതിയും അവളുടെ അമ്മയുംകൂടി അടുക്കളയിൽ ചോറുണ്ടാക്കുകയാണു്. പക്ഷേ അവൾ അധികസമയവും ഇറയത്തുവന്നു എന്നോടു എന്തെങ്കിലും ചോദ്യങ്ങൾ ചോദിച്ചുകൊണ്ടിരിക്കും. എന്റെ സംഭാഷണത്തിൽ വ്യംഗ്യമോ ധ്വനിയോ ഉണ്ടോ എന്നവൾ ആലോചിക്കും. ഒരു ബന്ധവുമില്ലാത്ത അനവധികാര്യങ്ങൾ എന്നോടു പറഞ്ഞിരുന്നു.

രാത്രിക്കു് പ്രായം കൂടുംതോറും അവളുടെ പെരുമാററത്തിന്നു് കൂടുതൽ സ്വാതന്ത്ര്യവും സന്തോഷവും കാണാൻ കഴിഞ്ഞു. ആ അമ്മയുടെ മേൽ അവൾക്കു് പൂർണ്ണാധികാരമുണ്ടു്. അവരോടു എന്തും പറഞ്ഞുചെയ്യിക്കാൻ അവൾക്കു സാധിക്കും.

മുററത്തിറങ്ങി അവൾ അകാരണമായി ചിലപ്പോൾ നടക്കുന്നതു ഞാൻ കണ്ടു.

"കാനനച്ഛായയിലാടുമേയ്ക്കാൻ

ഞാനുംവരട്ടയോന്നിൻെറക്കൂടെ......"

എന്നിങ്ങനെ ശ്രുതിമധുരമായി അവൾ പാടിനടക്കും. പിന്നേയും രമണനിലെ പലവരികളും അവൾക്ക് ഹൃദിസ്ഥമാണ്. ഓരോന്നും അവിടവിടെ അവൾ പാട്ടുകയും ചെയ്യുമായിരുന്നു.

പെട്ടെന്ന് ആരുടേയോ സംഭാഷണം ആ പടിക്കൽ എനിക്കു കേൾക്കാൻകഴിഞ്ഞു. ആളെ തിരിച്ചറിയാമായിരുന്നില്ല. ഒന്നു മാലതിയായിരുന്നു. അവളുടെ ശബ്ദം ആസമയംകൊണ്ട് എനിക്കു പരിചയമായിക്കഴിഞ്ഞിരുന്നു.

അല്പസമയത്തെ 'കുശുകുശു' സംഭാഷണത്തിനുശേഷം രണ്ടുപേർ ആ ഇരുട്ടിൻെറഉള്ളിൽക്കൂടി വീടിൻെറ പിൻഭാഗത്തു മാറുന്നതെനിക്കു കാണാൻകഴിഞ്ഞു.

ആ അമ്മ—മാലതിയുടെ വൃദ്ധമാതാവ് അടുക്കളയിൽനിന്ന് അന്നേരംഎൻെറ സമീപത്തേയ്ക്കു വന്നു. അവർ മുറുക്കാൻ പെട്ടിയുമായി അടുത്തുവന്നിരുന്നു വിശേഷം പറയാൻ തുടങ്ങി. എനിക്കാരെല്ലാം ഉണ്ടെന്നും എന്താണു ജോലിയെന്നും മററും മററും അവർ ചോദിച്ചു. പക്ഷേ ആ ചോദ്യങ്ങളിൽ ഒരാത്മാർത്ഥതയുണ്ടായിരുന്നില്ല. എന്തിനോവേണ്ടി ചോദിച്ചു; അത്രമാത്രം. കുറേസമയം അങ്ങിനെ കഴിഞ്ഞു.

അപ്പോഴേയ്ക്കുംപടിയ്ക്കൽനിന്ന് ആരോ മാലതിയോടു യാത്രപറഞ്ഞു പോകുന്നതായികേട്ടു.

അവൾ—മാലതി—ലേഡി കമ്പോസിററർ ഇറയത്തേയ്ക്കു കയറിവന്നു. അവളുടെ മുഖം തുടുത്തും വിയർപ്പു പൊടിഞ്ഞുമിരുന്നു അവളുടെ ശബ്ദത്തിൽ ഒരു പതറിച്ച-ശ്വാസഗതിയുടെ അനിയന്ത്രിതമായ കിതപ്പ് ഉണ്ടായിരുന്നു. അവൾ ഉടനെ അകത്തേയ്ക്കു കയറിപ്പോയി!

ഏതോ പെട്ടിയുറക്കുന്ന ശബ്ദംപോലെ തോന്നി. മാത്രമല്ല;—കുറച്ചു നാണയങ്ങളുടെ ലോഹശബ്ദം പെട്ടിയിൽ വീഴുന്നതും കേൾക്കാൻ കഴിഞ്ഞു. അവളുടെ അശ്രദ്ധയും എൻെറ ശ്രദ്ധയും അതിനിടയാക്കി. മാലതി വീണ്ടും ഇറയത്തേയ്ക്കുവന്നു.

ഞാൻഅപ്പോഴേയ്ക്കും പതുക്കെഎഴുന്നേററു മുററത്തേയ്ക്കു ഇറങ്ങുകയായിരുന്നു.

"എന്നാൽ ഞാൻ പോകട്ടെ! നേരം അധികമായി. ഇനിയൊരിക്കൽ കാണാം..." ഞാനങ്ങിനെ യാത്രപറഞ്ഞു.

"എന്തു്? ഈ അസമയത്തു്...പോവുകയോ......"അവൾ ചോദിച്ചു.

"അതേ പോകുന്നു......"

"എന്തു തമാശയാണ്......ഊണ് തയ്യാറാക്കിക്കഴിഞ്ഞു...... നാളെക്കാലത്തെ പോകാമല്ലോ". അവളുടെ ക്ഷണനം എനിക്ക് എന്തോ വെറുപ്പുതോന്നിച്ചു; ഞാൻ പോന്നു.

* * *

പ്രസ്സിൽവച്ചു പലപ്പോഴും ആ ലേഡി കമ്പോസിററരെ കാണാറുണ്ട്. ഞാനറിയാതെ ഒരു വെറുപ്പ് അവളോടു തോന്നിപ്പോകുന്നു.

# കടാക്ഷിക്കണേ! കടവുളെ!!

(കെ. സി.)

പൊന്നിൻചിങ്ങമാസത്തിലെ തിരുവോണം. കേരളമാതാവിനെ സുഭിക്ഷതയുടെ പരമകോടിയിലെത്തിച്ച ദാനമൂർത്തിയായ മഹാബലിചക്രവർത്തിയുടെ പുനഃസമാഗമപുണ്യദിനം. അതേ, അനർഗ്ഗളമായ അശ്രുവിസ്രവണംകൊണ്ട് ആശ്വാസം ലഭിച്ച "ഓണപ്പെണ്ണ്" പ്രസന്നവദനയായി, മഞ്ഞപ്പട്ടുടയാട ചാർത്തി, കനകവളകളും ധരിച്ച്, പുഞ്ചിരിപ്പൂനിലാവിൽ പുതുമണവും പരത്തി, പ്രണയനാഥനെ പുണരുന്ന മോഹനമദനോത്സവദിനം. ഹാ! ഏതേതുകളികളും എന്തെന്തുകലകളും അന്നവിടെ ദൃശ്യമാകാത്തത്? ഈവക സുമധുരസുന്ദരമായ സ്മരണകളോടും പ്രഹർഷസംഘടിതമായ പ്രതീക്ഷകളോടുംകൂടിയാണ് ഒരുപന്തീരാണ്ടുകാലത്തെ വിദേശവാസത്തിനുശേഷം ഞാൻ എന്റെ ജന്മഭൂമിയായ കൊല്ലംപട്ടണത്തിൽ മടങ്ങിയെത്തുന്നത്. ഇക്കഴിഞ്ഞ ഉത്രാടദിനം ഉഷസ്സിനുമുമ്പായി മെയിൽവണ്ടി എന്നേയും വഹിച്ചുകൊണ്ട് കൊല്ലം റെയിൽവേപ്ലാററുഫാറത്തിൽ വന്നുചേർന്നു. കഞ്ചുകധാരിയായ ഒരു ഭുജബലപരാക്രമൻ അപ്പോൾ അവിടെനിന്ന് കൊല്ലോംംം, കൊല്ലോംംം എന്നു നീട്ടിവിളിക്കുന്നുണ്ടായിരുന്നു. വണ്ടി പൂർണ്ണമായി നിൽക്കുന്നതിനുമുമ്പുതന്നെ ഞാൻ ഇരിപ്പിടത്തിൽനിന്നും എഴുന്നേററു കഴിഞ്ഞു. സ്വന്തം മണ്ണിൽ കാലൂന്നിക്കൊള്ളുവാനുള്ള വ്യഗ്രതയിൽ, സ്വന്തം നാട്ടിൽ വന്നിരിക്കാവുന്ന പരിഷ്കാരങ്ങളെ കണ്ടുകൊള്ളാനുള്ള തിടുക്കത്തിൽ എന്റെ കാലുകളും കണ്ണുകളും രണ്ടുവഴിക്കു സഞ്ചരിച്ചുപോയതിനാൽ അല്പം ഒരു വീഴ്ചയുടെ ഭാവം ഉണ്ടായി എങ്കിലും പറയത്തക്ക അനിഷ്ടസംഭവങ്ങൾ ഒന്നുംകൂടാതെതന്നെ ഞാൻ പ്ലാററുഫാറത്തിൽ ഇറങ്ങി. എന്റെ കിടക്കയും പെട്ടികളും ഞാൻതന്നെ എടുത്തു വെളിയിൽവച്ചു. നീണ്ടുനിവർന്നുനിന്നു ചുററുപാടും ഒന്നുനോക്കി. അവിടുത്തെ തിക്കും തിരക്കും, ആളുകളുടെ നടപ്പും വെടിപ്പും ഒക്കെ എനിക്കുബോധിച്ചു. അടുത്തും അകലെയും വൈദ്യുതദീപങ്ങൾ തിളങ്ങിപ്രകാശിക്കുന്നുണ്ടായിരുന്നു. പൂർവദിക്കിൽ അരുണോദയകിരണങ്ങളുടെ ആവിർഭാവസൂചനകൾ ദൃശ്യമായിരുന്നില്ലെങ്കിലും പശ്ചിമപ്രാന്തത്തിൽ ഉയർന്നുകണ്ടതായ മനോഹര മണിമാളികയിലെ പ്രകാശമേറിയ ഘടികാരസൂചികൾ അഞ്ചു മുപ്പത്തിഅഞ്ചിൽ നില്ക്കുന്നതായി ഞാൻകണ്ടു. അടുത്തുള്ള വിസ്തൃത രാജവീഥിയുടെ പാർശ്വത്തിൽ പടർന്നു പന്തലിച്ചുനില്ക്കുന്ന ആ പഴയ വടവൃക്ഷത്തിന്റെ ഉന്നതലതാമണ്ഡപത്തിലിരുന്നുകൊണ്ട് ബഹുസഹസ്രം കാക്കകൾ കാ-കാ-വിളിച്ചു ചിറകുകൾ അടിച്ചു ബഹളംകൂട്ടുന്നതു ഇവിടുത്തെ സമയത്തിൽ വരുത്തിയ പുതിയ പരിഷ്കാരത്തിന്റെ നേർക്കുള്ള പ്രതിഷേധപ്രകടനങ്ങളായി എനിക്കു തോന്നി. ഇതിനകം

മുഷ്കന്മാരായ പോർട്ടർമാർവന്നു് എന്റെ കിടക്കയും പെട്ടികളും എടുത്തു ടിക്കററുപരിശോധനസ്ഥലത്തേയ്ക്കു നടന്നുകഴിഞ്ഞു. ഞാനും അവരെ അനുഗമിച്ചു. ജയിലിൽനിന്നും പുറത്തിറങ്ങിയ ജവഹരിലാലിന്റെ ചുററും ജനങ്ങൾ കൂട്ടംകൂടിനടത്തുന്ന ഉന്തിനേയും തള്ളിനേയും ജയിക്കുന്ന ബഹളങ്ങളാണു ററിക്കററു പരിശോധകന്റെ മുമ്പിൽ നടക്കുന്നതു്.

സ്റ്റേഷനിലെ ഇരുമ്പഴിവാതിൽകഷ്ടിച്ചു് ഒരാൾക്കു ചരിഞ്ഞിറങ്ങിപോകത്തക്കവിധംമാത്രം തുറന്നുവച്ചു് അവിടെ ധാരവേഷത്തിൽ ഗർവ്വിഷ്ഠനായ ഒരു തടിയൻ തമിഴനും അയാൾക്കഭിമുഖമായി ചൂരൽവടിയുമേന്തി ശൂരനായ ഒരു മേൽമീശക്കാരൻ കാൺസ്റ്റബിളും നില്ക്കുന്നുണ്ടു്. അവരുടെമദ്ധ്യേകൂടി അവരെ ഉരസിക്കൊണ്ടുവേണം യാത്രക്കാർ ററിക്കററും ഏൾപ്പിച്ചുപോകുവാൻ. ഇത്ര കർക്കശമായ ഒരു പരിശോധനനടത്തി ജനങ്ങളെ പീഡിപ്പിക്കുന്നതിന്റെ കാരണം എന്തായിരിക്കുമെന്നു ഞാൻ എന്റെ അടുത്തുനിന്നിരുന്ന സരസനായ ഒരു സഹയാത്രക്കാരനോടു ചോദിച്ചു. അദ്ദേഹം ഭീരുവായിരുന്നില്ല. മൂന്നു കാരണങ്ങളാണു് എന്നോടു പറഞ്ഞതു്. ഒന്നു്, ററിക്കററുപരിശോധകന്റെ കൂട്ടാളികൾ എത്രപേരെയാണു് ററിക്കററില്ലാതെ കൊണ്ടുവന്നിട്ടുള്ളതെന്നു സൂക്ഷ്മമായിട്ടറിഞ്ഞു് അതിന്റെ ലാഭത്തിൽ ശരിയായ ഓഹരിയാണോതനിക്കുകിട്ടുന്നതെന്നു പരിപരിശോധിക്കുവാൻ. രണ്ടു, ആ ബഹളത്തിനിടയിൽ പാക്കററടിക്കാരായ തന്റെ മററു കൂട്ടാളികൾക്കു് അതിനു വേണ്ടുന്ന സമയവും, സന്ദർഭവും ഉണ്ടാക്കിക്കൊടുക്കുവാൻ. മൂന്നു്, യാത്രക്കാരായ സ്ത്രീജനങ്ങളിൽ ലക്ഷണമൊത്തതിന്റെ സ്പർശനസുഖം ആയാസംകൂടാതെ ആസ്വദിക്കുവാൻ. ഇത്രയുംപറഞ്ഞു കഴിയുന്നതിനിടയ്ക്കു പിറകിൽനിന്നും വന്നതായ ഉഗ്രമായ ഒരു തള്ളലിന്റെ ഒഴുക്കിൽപ്പെട്ടു ഞങ്ങളും ആ ഇടുങ്ങിയ വാതലിൽകൂടി പുറത്തുവന്നുകഴിഞ്ഞു. ററിക്കററു പരിശോധകന്റെപിടിയിൽനിന്നും മോചനം ലഭിച്ച എന്റെ വലതുകരം, ഞാൻ അറിയാതെ തന്നെ പെട്ടെന്നു് എന്റെ ജൂബ്ബാപാക്കററിൽ പ്രവേശിച്ചു. അപ്പോൾ എന്റെ അന്തക്കരണം എന്നോടു മന്ത്രിക്കയാണു് എടോ! ഭോഷാ! തന്റെ മണിപേഴ്സ തന്നെ ഉപേക്ഷിച്ചിട്ടു നിമിഷങ്ങൾ പലതുകഴിഞ്ഞിരിക്കുന്നു" എന്നു്. ഞാൻ സബോധവാനായി എന്റെ പാക്കററുകൾ വീണ്ടും വീണ്ടും പരിശോധിച്ചു. അത്രതന്നെ! ഞാൻ ലജ്ജിതനായി. അതിനും പുറമേ പാക്കററടിച്ചവൻ എന്നെ ശപിക്കുമെല്ലോ എന്നായിരുന്നു എനിക്കുള്ള ഖേദം. അവന്റെ ധീരതയ്ക്കും കലാസാമർത്ഥ്യത്തിനും അനുസരണമായ പാരിതോഷികം ആ ശപിക്കപ്പെട്ട എന്റെ മണിപേഴ്സിൽ ഉണ്ടായിരുന്നില്ല. ഒരു ഒററ രൂപാനോട്ടു്, അരരൂപയുടെ ഒരുവെള്ളിനാണയം, അര അണയുടെ ഒരു ചെമ്പുതുട്ടു് — ഇത്രമാത്രമായിരുന്നു അതിലെ ഉള്ളടക്കം. എനിക്കുതന്നെ അപമാനകരമായ ഈ വിവരം മററാരെയും ധരിപ്പിക്കണമെന്നു് ഞാൻ വിചാരിച്ചില്ല. പക്ഷെ എന്റെ മണിപേഴ്സിൽ ഉണ്ടായിരുന്ന പണത്തിന്റെ ശരിയായ തുക അറിയുന്നതിനു് ഒരു കാൺസ്റ്റബിൾ ചില പൊടിക്കൈകൾ പ്രയോഗിച്ചതായി അനന്തരകാലത്തു എനിക്കനുഭവപ്പെട്ടു.

എന്നെയും എൻെറ സാമാനങ്ങളേയും കൊത്തിഎടുത്തുകൊണ്ടുപോകുന്നതിനായി അപ്പൊഴേക്ക കൊഴുത്ത കഴുകന്മാരെപ്പോലെ മൂന്നുനാലുപേർ അവരുടെ റിക്ഷാവണ്ടികളുമായി അവിടെ പറന്നുവന്നു. എന്നോടു ചോദിക്കാതെ അതിലൊരുവൻ എൻെറ തകരപ്പെട്ടിഎടുത്തു് അവൻെറ വണ്ടിയിൽവച്ചു. മറെറാരുവൻ എൻെറ കിടക്കഎടുത്തു. ഇനിഒരുവൻ എൻെറ തുകൽപ്പെട്ടികൾ കരസ്ഥമാക്കി. നാലാമത്തവൻ എൻെറ കയ്യുപിടിച്ചു് അവൻെറ വണ്ടിയിൽകയറുവാൻ നിർബന്ധിച്ചു. ഇത്രയുമായപ്പോൾ മാംസളനായ ഒരു എക്സൈസ് ഗാഡുവന്നു് എൻെറ സാമാനങ്ങൾ മുഴുക്കെ പരിശോധിക്കേണ്ടതായിട്ടിരിക്കുന്നു എന്നു് എന്നോടുപറഞ്ഞു. തീരുവ സാമാനങ്ങൾ ഒന്നുംതന്നെ കൊണ്ടുവന്നിട്ടില്ല എന്നു് ഞാൻ അദ്ദേഹത്തെ അറിയിച്ചു. പക്ഷെ അദ്ദേഹം അതു വിശ്വസിച്ചില്ല. പെട്ടികൾ ഓരോന്നായി തുറന്നു പരിശോധിക്കാൻ തുടങ്ങി. ചുററിനും കുറെ ആളുകളും വന്നുകൂടി. അതിലൊരാൾ "ഗാഡിനു വല്ലതും കൊടുത്തിട്ടുപോകണം സാർ" എന്നു് എന്നെ ഉപദേശിച്ചു. ഞാൻ അതു കേട്ടഭാവം നടിച്ചില്ല. പരിശോധന ഏകദേശം അരമണിക്കൂറിൽകൂടുതൽ നീണ്ടുനിന്നു. അവസാനം അദ്ദേഹം വളരെ ദ്വേഷ്യഭാവത്തിൽ "ഉം! കൊണ്ടുപോകൂ!! എന്നു ഗർജ്ജിച്ചു. ഞാൻ വ്യാജച്ചരക്കുകൾ ഒന്നും കൊണ്ടുവരാതിരുന്നതായിരിക്കണം കണിശക്കാരനായ അദ്ദേഹത്തെ കലുഷിതനാക്കിത്തീർത്തതു്.

ഗാർഡിൻെറ പരിശോധനകഴിഞ്ഞഉടനെ എന്നെയും എൻെറ സാമാനങ്ങളെയും കയററിക്കൊണ്ടുപോകുന്നകാര്യത്തിൽ റിക്ഷാവണ്ടിക്കാർ തമ്മിൽ അവകാശവാദങ്ങൾ ആരംഭിച്ചു. അവസാനം അവർ തമ്മിൽ ബലപരീക്ഷണത്തിനുള്ള ഒരുക്കമായി. പക്ഷെ പരീക്ഷണവസ്തുക്കൾ എൻേറതായിരുന്നതിനാൽ എനിക്കു് വെറും ഒരു കാഴ്ചക്കാരൻെറ നിലയിൽനിന്നു രസിക്കുവാൻ സാധ്യമായില്ലാ. ഞാൻ മറെറാരു റിക്ഷാക്കാരനെ വിളിച്ചുവരുത്തി പിടിച്ചെടുക്കപ്പെട്ട എൻെറ സാമാനങ്ങളും കയററി യാത്രതിരിച്ചു. അപ്പോൾ കാണാം, അരോഗദൃഢഗാത്രനായ ഒരു യാചകൻ ഒരു ചക്രത്തിൻെറ അപേക്ഷയുമായി എൻെറ വണ്ടിയുടെ മുമ്പിൽ വന്നുചേർന്നു. ചില്ലറഒന്നും കിടപ്പില്ലെന്നു ഞാൻ അവനോടു സ്നേഹമായി പറഞ്ഞു. എന്നാൽ കൃപ തന്നാട്ടെ എന്നായിഅവൻ. ഞാൻ മൗനം അവലംബിച്ചു. അവൻ എന്നെ കുറച്ചുകൂടി സമീപിച്ചു് അലട്ടുവാൻതുടങ്ങി. "ഹേ! നിങ്ങൾ എത്രചക്രം പുകച്ചു കളയുന്നു? ധർമ്മം മോക്ഷത്തിൻെറ നാലുവേലിയാണെന്നോക്കണം." ഇതായിരുന്നു അവൻെറ അടുത്ത ന്യായവാദം. "അപ്പോൾ വേലിപൊളിയ്ക്കാതെ മോക്ഷപ്രാപ്തിയില്ലല്ലോ"എന്നു ഞാൻ പറഞ്ഞു. "ധർമ്മംകൊടുത്തേ നാലുവേലികടക്കാൻ ഒക്കെ ഹെ!" എന്നു അവനും പറഞ്ഞു. ഭിക്ഷയാചിക്കുന്നതിൽ ഇങ്ങിനേയുമുണ്ടോ ഒരു ബലാല്ക്കാരം? റിക്ഷാക്കാരനോടു ഞാൻ വണ്ടിവിടാൻ പറഞ്ഞു. വണ്ടിച്ചക്രങ്ങൾ ഉരുളുവാൻതുടങ്ങിയമാത്രയിൽ ഒരു വലിയ വിലാപത്തോടുകൂടി ആ യാചകൻ നിലംപതിച്ചു. റിക്ഷാക്കാരൻ വണ്ടിനിർത്തി. ആളുകൾ എല്ലാം ഓടിക്കൂടി. ഞാൻ യാചകനെ തള്ളിമറി

ച്ചിട്ട എന്നാണ കേസ്. പഴയ എന്റെ സ്ഗാഢും, പോലീസുകാരനും, റിക്ഷാക്കാരും എല്ലാം അവിടെ കൂടിയിട്ടുണ്ട്. എന്നെക്കൊണ്ട ന്യായമായ പ്രായശ്ചിത്തം നാണയത്തിൽ ചെയ്യിക്കണമെന്നുള്ളതായിരുന്നു അവരുടെഎല്ലാം അഭിപ്രായം. ഒട്ടിയ കവിളോടും മെലിഞ്ഞുനീണ്ട ശരീരത്തോടുംകൂടിയ ഒരു പോലീസ് ഇൻസ്പെക്ടർ അപ്പോൾ അവിടെവന്നുചേർന്നു. അദ്ദേഹത്തെ കണ്ടഉടനെ മിക്കവാറും ആളുകൾ പായൽ നീങ്ങുന്നതുപോലെ അവിടെനിന്നും മറഞ്ഞു "എടാ! നിന്റെ വിദ്യ എടുക്കരുതെന്ന പറഞ്ഞിട്ടില്ലേ?" എന്നു ചോദിച്ചുകൊണ്ട് അദ്ദേഹം കയ്യിൽ ഇരുന്ന ചാവുക്കകൊണ്ട് രണ്ടു പ്രഹരം ആ യാചകനെ ഏല്പിച്ചു. അവൻ ഒരക്ഷരംപോലും മിണ്ടാതെ അവിടെനിന്നും എഴുന്നേറ്റോടി. നീതിമാനായ ആ സർക്കാരുദ്യോഗസ്ഥൻ എന്നോട "പോകണം മിസ്റ്റർ" എന്ന പറഞ്ഞതനുസരിച്ച് ഞാനും വീട്ടിലേക്ക യാത്രതുടർന്നു. റയിൽവേസ്റ്റേഷനിൽനിന്നും മുക്കാൽമൈൽ ദൂരമേ വീട്ടിലേക്കുണ്ടായിരുന്നൊള്ളു.

വീണ്ടും ഞാൻ ഓണത്തിന്റെ ചിന്തയിൽ മുഴുകി. കുഞ്ഞുങ്ങൾ വീട്ടിൽ ഊഞ്ഞാലാടിപ്പാടുന്നുണ്ടാവും. യുവതീയുവാക്കന്മാർ പൂക്കൾ തേടുന്നതിലും സുഗന്ധതൈലങ്ങൾ സമ്പാദിക്കുന്നതിലും വ്യാപൃതരായിരിക്കും. പെണ്ണുങ്ങൾ കറിക്കുവെട്ടുന്നതിലും, ആണുങ്ങൾ ഓണക്കോടി മുറിക്കുന്നതിലും ഏർപ്പെട്ടിരിക്കും. വേലക്കാരികൾ തകൃതിയായി കിണ്ടി, മൊന്ത, വിളക്കുമുതലായ വെങ്കലപാത്രങ്ങൾ തേച്ചുവെളുപ്പിക്കുന്നുണ്ടാവും. ഇങ്ങനെ പലവിധ മധുരസ്മരണകളോടുംകൂടി ഞാൻ വീട്ടുനടയിൽ വന്നുചേർന്നു.

റിക്ഷാക്കാരനോട കൂലി ചോദിച്ചു. അവന് ഒരു രൂപയിൽ ഒരു കാശുകുറഞ്ഞാൽ വേണ്ടെന്നു തീർത്തുപറഞ്ഞു. നാലുചക്രമാണ കൊടുത്തിരുന്നതെന്നു ഞാനും അതു ചണ്ടയ്ക്കുമുമ്പാണെന്നു അവനും സംസാരിച്ചു. നാലണമുതൽ പന്ത്രണ്ടണവരെ ഞാൻ പറഞ്ഞുനോക്കി. എങ്കിലും അവസാനം പെട്ടിതുറന്ന് ഒരു രൂപതന്നെ കൊടുക്കേണ്ടതായിവന്നു. അവനു കൂലിയിൽ ഏഴിരട്ടി കിട്ടുമ്പോൾ എനിക്കു ശമ്പളത്തിന്റെ പത്തിൽ ഒന്നുപോലും അങ്ങിനെ കിട്ടുന്നില്ലല്ലോ എന്നു ഞാൻ പരിതപിച്ചു.

ഹാ! എന്തൊരു ഭയങ്കരചിത്രമാണ് എനിക്കുവീട്ടിനുള്ളിൽ ദൃശ്യമായത്. കഷ്ടം! കഷ്ടം!! ആവിയില്ല, അനക്കമില്ല, ഓണത്തിന്റെ യാതൊരു മോടിയുമില്ല. യുദ്ധരാക്ഷസൻ ഊറ്റിയിട്ട അസ്ഥിപഞ്ജരംപോലെ അമ്മയും, അച്ഛനും, കുഞ്ഞുങ്ങളും അർദ്ധനഗ്നരായി ഒളിഞ്ഞുനിന്നു കണ്ണുനീർ ഒഴുക്കുന്ന മർമ്മഭേദകമായ ദയനീയ കാഴ്ചയാണ് ഞാൻ കണ്ടത്. റേഷൻ എന്നും കോട്ടാ എന്നും ചില പദങ്ങൾ പറയുവാൻ അവർ ആഗ്രഹിക്കുന്നുണ്ടെങ്കിലും അതുകളെ വെളിയിലോട്ടു തള്ളിവിടാനുള്ളശക്തി അവർക്കില്ലാതായിരിക്കുന്നു. "കല്ലുകൊണ്ടോ മനം താവകമെങ്കിലക്കല്ലിനുമാർദ്രതയുണ്ടിതുകാണുമ്പോൾ" എന്നുമാത്രമേ ദൈവത്തോട പറയുവാൻ തോന്നുന്നൊള്ളു.

ഞാൻ കണ്ടപോർട്ടറും റിക്കറ്റുപരിശോധകനും, കാൺസ്റ്റബിളും, ഗാർഡും, റിക്ഷാക്കാരനും, യാചകനും ഒക്കെ തങ്ങി

# ആ വൃദ്ധൻ

(ക. നാണു ഉപാദ്ധ്യായൻ)

എഴുപത്തേഴാമത്തെവയസ്സിൽപദമൂന്നി,
എമ്പാടുംപൊങ്ങുമാശംസകളാൽവീർപ്പുമുട്ടി,

അമ്പൊഴുക്കത്തുംനറുംപുഞ്ചിരിതൂകി,വാഴ്‌വൂ,
തമ്പുല്ലൊട്ടിലിലൊരു ഭാരതീയനാംവൃദ്ധൻ

എന്തൊരത്ഭുതാത്ഭുതമാവൃദ്ധൻ!; ഇങ്ങേതേതു
ചിന്തതാൻകുഴങ്ങുന്നതില്ലതന്നിരുക്തിയിൽ?

ബുദ്ധനുമബുദ്ധൻമച്ച്കനുംദ്രഷ്ടാവു-
മൊപ്പമജ്ജരഠന്നുനിയതവിധേയന്മാർ!

തിറമൊടാവൃദ്ധൻെറനാമമക്ഷരിയുവ-
സിരയിൽനിറയ്ക്കുന്നു നവചൈതന്യയൂഷം;

വെറുമൊരർദ്ധനഗ്നനാകുമപ്പക്കീറിൻെറ
കരതാർപൂണ്ടുപൂൺമൂപ്പുളകംസമ്രാട്ടുകൾ!

---

ച്ചുകൊഴുത്തു. സ്വർണ്ണാഭരണങ്ങൾ അണി
ഞ്ഞു യുദ്ധത്തെരുവിൽനിന്നുംപണംകുലുക്കി
ഇടുമ്പോൾ ധനികൻെറയും ദരിദ്രൻെറയും
മദ്ധ്യേ അസ്ഥിമാത്രശരീരരായി അവശേഷി
ച്ചിരിക്കുന്ന മാനംമര്യാദക്കാരുടെ ദുരന്ത
ദുഃഖങ്ങൾ അമ്പോ! അവർണ്ണനീയമത്രേ.
അതേവിധം സത്യത്തിൻെറയും നീതിയു
ടെയും, ധർമ്മത്തിൻെറയും ഉറച്ച കമ്പുക
ളിൽ തൂങ്ങിക്കിടക്കുന്ന ഒരുവിഭാഗം സർക്കാ
രുദ്യോഗസ്ഥന്മാരുടെയും സാധുകുടുംബങ്ങൾ
ഈ യുദ്ധകാലത്തെ അതിജീവിക്കുന്നുണ്ടെ
ങ്കിൽ അതു അത്ഭുതങ്ങളിലൊന്നായി പരി
ഗണിക്കേണ്ടതുമാണ്.

കള്ളവും കരിഞ്ചന്തയും കർഷകനേയും,
കച്ചവടക്കാരനേയും, മുതലാളിയേയും തൊ
ഴിലാളിയേയും ഒന്നുപോലെ ദുർമ്മോഹത്തി
ലേയ്ക്കു ചാടിച്ചിരിക്കുന്ന ഈ യുദ്ധകാലം
മാറി പഴയ ഓണക്കാലം കാണുവാൻ ക
ടാക്ഷിക്കണേ! കടവുളെ!!

വിപ്ലവച്ചെന്തീ, സുബാഷ് ചന്ദ്രനസ്ഥവിരന്റെ
മുമ്പിൽക്കേവലമൊരുവികൃതിക്കളിപ്പൈതൽ!

നേട്ടമായീന്നൂററാണ്ടുകരുത്തുംജവഹരി
തെററുകളേററുചൊല്ലും ശാന്തനാമന്തേവാസി!

ആ വയോധികൻപൊക്കുമരിക്തഹസ്തത്തിൻമുമ്പിൽ
ആണവമാഗ്നേയാസ്ത്രമമൃതമണികുംഭം!

അച്ചൊടിത്തുമ്പിൽത്തങ്ങും ശാന്തിമന്ത്രത്തിൻമുമ്പിൽ
അത്യുഗ്രരണഭേരിമോഘമാംമൂകായാസം!
അസ്സാധുവർഷീയാന്റെ മൗനമുദ്രതൻവ്യാഖ്യ
ആസ്ഥാനസഭാന്തരം മുഖരീകരിക്കുന്നു!
അപ്പട്ടുകിഴവന്റെ ഹൃദയംചലിക്കുമ്പോൾ
നാല്പതുകോടിഗാത്രമൊപ്പമുച്ചലിക്കുന്നു!

സന്ദർഭമേതാകിലു, മിൻഡ്യയെയാവൃദ്ധനിൽ
സംവീക്ഷിക്കുതാൻചെയ്തു പാശ്ചാത്യമേധാശക്തി;

ആളുന്നനിരാർഭാടസുന്ദരദുർല്ക്ഷ്മാ-
മാഷ്ഭ്രമിതന്നന്തസ്സ്വതന്ത്രമസ്ഥവിരനിൽ!

ഉരുളുംചൂട്ടമറുംപരിചുസമ്മോഹന-
കരചന്ദ്രനാവൃദ്ധനുദയംകൊൾവൂമെന്മേൽ;

ഒരുന്തരൽത്തുണ്ടുകാഴ്ചവച്ചുകൈക്കൂപ്പാ, മതിൽ-
പ്പുരമില്ലല്ലോ വരവസ്യയൊന്നവിടേയ്ക്കു!

---

# ഗോവസൂരിപ്രയോഗം.

(ആർ. ജയചന്ദ്രപ്പണിക്കർ)

കാളറ, പ്ലേഗ്, എന്നിവപോലെ ഇൻഡ്യയിലുള്ള പകൎച്ചവ്യാധികളിലൊന്നാണു് മസൂരി അഥവാ വസൂരി. വളരെനാൾ മുമ്പു് ഇൻഡ്യയിലെപ്പോലെ മസൂരിബാധ ഇംഗ്ലണ്ടിലും ധാരാളമായി വ്യാപിച്ചിരുന്നു. പതിനെട്ടാംനൂററാണ്ടിൽ അവിടെയുണ്ടായിട്ടുള്ള മരണത്തിൽ പത്തുശതമാനത്തിനും കാരണം മസൂരിയായിരുന്നു. ഇപ്പോഴാകട്ടെ, അപ്രകാരമൊരു രോഗം അവിടെ അജ്ഞാതമാണെന്നുതന്നെ പറയാം. ആ രോഗം എങ്ങനെ പരിഹരിക്കപ്പെട്ടു? "ഗോവസൂരിപ്രയോഗംഒന്നുകൊണ്ടു മാത്രം" എന്നല്ലാതെ അതിനു വേറൊരു സമാധാനം പറയാൻ നിശ്ചയമായും ഉണ്ടായിരിക്കയില്ല. നമ്മുടെ നാട്ടിലും ഗോവസൂരിപ്രയോഗംകൊണ്ടു ഇതിന്റെ വ്യാപ്തി ഏതാണ്ടുകുറയുന്നതിന്നിടയായിട്ടുണ്ടെന്നുള്ള വസ്തുത സവ്വിദിതമാണല്ലോ.

ഗോവസൂരിപ്രയോഗം എങ്ങനെ കണ്ടുപിടിക്കപ്പെട്ടു എന്നും അതിനു കാരണഭൂതൻ ആരാണെന്നും മററുമുള്ള സംഗതികൾ നാം അറിഞ്ഞിരിക്കേണ്ടതാണു്. തൽസംബന്ധമായ ഒരു ചുരുങ്ങിയ വിവരണമാണു് അടിയിൽ ചേൎക്കുന്നതു്. ഗോവസൂരിപ്രയോഗത്തിന്റെ ജനയിതാവു് എഡ്വാർഡ് ജന്നർ (Edward Jenner) എന്ന ഒരു ആംഗ്ലേയഭിഷഗ്വരനായിരുന്നു. വൈദ്യവിദ്യാൎത്ഥിയായിരുന്നകാലത്തു് ജന്നർ ഇംഗ്ലണ്ടിൽ ഗ്ലൗസ്റ്റർ ഷയറിലെ സഡ്ബറി എന്ന ചെറിയനഗരത്തിൽ ഉണ്ടായിരുന്ന ഒരു ഔഷധാലയത്തിൽ അസിസ്റ്റൻറായി ജോലിനോക്കിയിരുന്നു. അപ്പോൾ ഒരു പെൺകുട്ടി വൈദ്യസഹായം അൎത്ഥിക്കാനായി ജന്നറെ സമീപിച്ചു. അവൾക്കു മസൂരിയാണെന്നു അദ്ദേഹം പറഞ്ഞു. അതുകേട്ടു് "ഹെയ്, ഒരിക്കലുമല്ല. എനിക്കു ഗോവസൂരിവന്നിട്ടുണ്ടു്. ആകയാൽ മസൂരിരോഗം എന്നെ ബാധിക്കുകയില്ല." എന്നു അവൾ മറുപടി പറഞ്ഞു. (ആ നാട്ടിൽ കന്നുകാലികൾക്കു സഹജമായി ഉണ്ടാകാറുള്ളതും ശക്തികുറഞ്ഞതുമായ ഒരുതരം സുഖക്കേടായിരുന്നു ഗോവസൂരി cow-pox) ആർക്കെങ്കിലും ഗോവസൂരി ബാധിച്ചാൽ അവൎക്കു മസൂരി പിടിപെടാനിടയില്ലെന്നു ഗ്ലൗസ്റ്റർ ഷയറിലെ പാൽക്കാരിപ്പെണ്ണുങ്ങളുടെ ഇടയിൽ ഒരു വിശ്വാസമുള്ളതായി ജെന്നർ മുമ്പുതന്നെ കേട്ടിട്ടുണ്ടായിരുന്നു. ഗോവസൂരികൊണ്ടു മസൂരിരോഗം പരിഹരിക്കാൻ സാധിക്കുമോ എന്നുള്ളതിനു ചില പരീക്ഷണങ്ങൾ നടത്തണമെന്നു അപ്പോൾമുതൽ ജന്നറിനു ഒരു ആഗ്രഹമുണ്ടായി. അദ്ദേഹം അതിനുവേണ്ടി ശ്രമിച്ചുതുടങ്ങി. അതിനെപ്പററി ജെന്നർ സഹപാഠികളോടും ഡാക്ടൎമ്മാരോടും സംസാരിച്ചുനോക്കി. അവരാകട്ടെ ജുഗുപ്സയോടുകൂടി ജന്നറെ പരിഹസിക്കയുംകേവലം അലക്ഷ്യമായി പിന്തിരിയുകയുമാണു

ചെയ്തതു്. ഏതാനുംനാൾ കഴിഞ്ഞു ജന്നർ ലണ്ടനിൽചെന്നു സുപ്രസിദ്ധ ഭിഷഗ്വരനായ "ജോൺ ഹണ്ടർ" എന്ന മഹാന്റെ അന്തേവാസിയായി വൈദ്യപഠനം തുടൎന്നു. ഗോവസൂരിപ്രയോഗംകൊണ്ടു വസൂരിബാധ തടയാനുള്ള സാദ്ധ്യതകളെപ്പററി ജന്നർ തന്റെ ഗുരുനാഥനോടു സംസാരിച്ചു. അദ്ദേഹം അപ്പോൾ "വിചാരിച്ചു കാലംകളയേണ്ട. ശ്രമിക്കുക. ക്ഷമയോടുകൂടി വൎത്തിക്കുക. കൃത്യശ്രദ്ധയോടുകൂടി പരിശോധനനടത്തുക" എന്നിങ്ങനെ സ്വശിഷ്യനെ ഉൽബോധിപ്പിച്ചു ധൈൎയ്യപ്പെടുത്തി.

കാലാന്തരത്തിൽ ജന്നർ വൈദ്യസംബന്ധമായ ഉൽകൃഷ്ടബിരുദങ്ങൾ സമ്പാദിച്ചു പിന്നീടു അദ്ദേഹം നാട്ടുമ്പുറത്തുപോയി ചികിത്സനടത്താൻതുടങ്ങി. ഡാക്ടർ ഹണ്ടർ മുമ്പു ഉപദേശിച്ചതനുസരിച്ചു മസൂരിനിവാരണത്തിനുള്ള പരീക്ഷണങ്ങൾ ജന്നർ തുടൎന്നുനടത്തിക്കൊണ്ടിരുന്നു. 20 സംവത്സരക്കാലം അതിനുവേണ്ടി ഏകാഗ്രതയോടുകൂടി അദ്ദേഹം ഉറവുശ്രമിച്ചു ഗോവസൂരി കുത്തിവച്ചാൽ മസൂരി ബാധിക്കാതിരിക്കുന്നതിനു, അതു ഫലപ്രദമായ ഒരു നിവാരണമാൎഗ്ഗമായിരിക്കുമെന്നു് 1798-ൽ അദ്ദേഹം പ്രഖ്യാപനംചെയ്തു. ഗോവസൂരി എപ്പോഴെങ്കിലും ഉണ്ടായിട്ടുള്ളവൎക്കു മസൂരിബാധിക്കാനിടയില്ല എന്നുള്ളതിന്റെ യാഥാൎത്ഥ്യം പലരുടേയും അനുഭവത്തിൽനിന്നു അദ്ദേഹം അതിനിടയിൽ ഗ്രഹിക്കയുണ്ടായി. ഗോവസൂരി അല്പമായിട്ടെങ്കിലും ഒരുവനിൽ ഉല്പാദിപ്പിക്കുന്നതായാൽമസൂരിയിൽനിന്നു അവനുരക്ഷപ്രാപിക്കാൻ സാധിക്കുമെന്നു ജന്നർശക്തിയുക്തം വാദിച്ചുതുടങ്ങി. അപ്രകാരം ഒരാളിൽ ഗോവസൂരി ഉണ്ടാകുന്നതിനു അതു കുത്തിവയ്ക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. ഗോവസൂരി പിടിപെട്ട പശുവിന്റെ രക്തത്തിലെ ജലമയമായ ഭാഗം (Some lymph or watery part of the blood) മനുഷ്യരക്തത്തിൽ കലൎത്തുന്നതിനായി കുത്തിവയ്ക്കുന്ന ആ സമ്പ്രദായത്തിനാണു "ഗോവസൂരിപ്രയോഗം" എന്നു പറയുന്നതു്.

ജന്നർ ലണ്ടനിൽഎത്തി മൂന്നുമാസക്കാലം ഇതിനെപ്പററി പല വൈദ്യശാസ്ത്രകുശലന്മാരോടും സവിസ്തരം പ്രതിപാദിക്കയുണ്ടായി. മസൂരിരോഗത്തിനു ഉത്തമമായ ഒരു നിവാരണമാൎഗ്ഗം തലകാഞ്ഞു കണ്ടുപിടിച്ചതിനു ആ മാന്യനു ഭിഷഗ്വരന്മാരിൽനിന്നും പൊതുജനങ്ങളിൽനിന്നും പുരോഹിതന്മാരിൽനിന്നും മററും ലഭിച്ച പ്രോത്സാഹനം ഒന്നുവേറെയായിരുന്നു. അദ്ദേഹത്തിനു കിട്ടിയ ശകാരങ്ങൾക്കു യാതൊരു കയ്യും കണക്കുമില്ലായിരുന്നു എന്നുവേണം പറയുവാൻ. പ്രസ്തുത നിവാരണസമ്പ്രദായം ഒരുപ്രാവശ്യമെങ്കിലും ഒന്നുപരീക്ഷിച്ചു നോക്കുന്നതിനു അവിടുത്തെ ഡാക്ടറന്മാരിൽ ഒരുവനുപോലും സന്മനസ്സുണ്ടായില്ല. പത്രപ്രവൎത്തകന്മാർ അദ്ദേഹത്തെ അതികഠിനമായി ആക്ഷേപിച്ചു ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തി. "മൃഗരക്തം മനുഷ്യരിൽ കുത്തിവച്ചു അവരെക്കൂടി മൃഗങ്ങളാക്കാനാണു് ആ മഠയൻ ശ്രമിക്കുന്നതു്" എന്നായിരുന്നു അവരുടെ വാദം. "പശുവിന്റെ രക്തം കുട്ടികളിൽ കുത്തിവച്ചാൽ അവരുടെ മുഖങ്ങൾ 'കാളമോന്ത'പോലെ നീണ്ടുപോകുമെന്നും അവർ കാളയെപ്പോലെ അമറാനിടയാകുമെന്നും ഈ പ്രയോഗം കേവലം പൈശാചികമാണെന്നും" മററുംപുരോ

ഫിതന്മാർ യുക്തിവാദങ്ങൾ 'തട്ടിമൂളിച്ചു.' ഗോവസൂരി കുത്തിവയ്ക്കുന്നതിനു ആരെങ്കിലും അനുവദിച്ചാൽ അവരുടെ പിന്നാലെ കൂട്ടംകൂടി പരിഹസിക്കുന്നതിനും അവരെ നിർദ്ദയം കല്ലെറിയുന്നതിനും ആദ്യകാലങ്ങളിൽ പൊതുജനങ്ങൾക്കു യാതൊരു കൂസലും ഉണ്ടായിരുന്നില്ല. ആകയാൽ ജന്നർ ലണ്ടൻനഗരിവിട്ടു നിരാശനായി സ്വദേശത്തേക്കു മടങ്ങി.

നിരാശാജനകങ്ങളായ ദുരിതാനുഭവങ്ങൾ അടിയ്ക്കടി നേരിട്ടുകൊണ്ടിരുന്നെങ്കിലും ആ പരിശ്രമശീലൻ തന്റെ ഉദ്യമം തുടൎന്നുകൊണ്ടുതന്നെയിരുന്നു. ഇങ്ങനെ കാലം പിന്നെയും കഴിഞ്ഞു. കഥകൾ നിറഞ്ഞ മാസങ്ങളും പലതുപോയി. ഒടുവിൽ ഉൽകൃഷ്ടകുടുംബങ്ങളിൽ ജനിച്ചവരായ രണ്ടു മഹതികൾ തങ്ങളുടെ കുഞ്ഞുങ്ങളിൽ ഗോവസൂരികുത്തിവപ്പിയ്ക്കുന്നതിനു ധൈര്യപ്പെട്ടു. ഡൂസിപ്രഭ്വി; ബെക്കെലിയിലെ പ്രഭ്വി (Lady Ducie and the Countess of Berkeley) ഇവരായിരുന്നു മുൻപറഞ്ഞ വനിതാരത്നങ്ങൾ. അന്നുമുതൽ എതിരാളികളുടെ എതിൎപ്പിന്റെ ശക്തി ഗണ്യമായവിധത്തിൽ കുറഞ്ഞുതുടങ്ങി. വൈദ്യവകുപ്പിൽപെട്ടവൎക്കും മാനസാന്തരമുണ്ടാകാതിരുന്നില്ല. അവർ ജന്നറിന്റെ നിർദ്ദേശം സ്വീകരിക്കാൻ സന്നദ്ധരായികാണപ്പെട്ടു ചുരുക്കിപ്പറഞ്ഞാൽ ജന്നറിന്റെ മഹത്തായ കണ്ടുപിടിത്തംഒടുവിൽപൊതുജനങ്ങളുടെയും ഗവൎമ്മെന്റിന്റെയും മുക്തകണ്ഠമായ പ്രശംസയ്ക്കു കാരണമായിത്തീൎന്നു ഇങ്ങനെ ഗോവസൂരിപ്രയോഗം, മസൂരിരോഗനിവാരണത്തിനു ശാസ്ത്രീയമായ ഒരു പ്രതിവിധിയായി അംഗീകരിക്കപ്പെട്ടു. ജന്നർ സകലൎക്കും ആരാധ്യനായിത്തീൎന്നു. അദ്ദേഹത്തിനു അനവധി സമ്മാനങ്ങൾ ലഭിക്കയുണ്ടായി. ഏറിയകാലത്തെ പരിശ്രമത്തിന്റെ ഫലമായി താൻ കണ്ടുപിടിച്ച പുതിയ പ്രസ്ഥാനം ശാസ്ത്രീയമായ ഒരു നിവാരണമാൎഗ്ഗമായി അംഗീകരിക്കാൻ ഇടയായ വസ്തുത ഒന്നുമാത്രമാണ് തനിയ്ക്കുലഭിച്ച പ്രതിഫലങ്ങളിൽവച്ചു അദ്ദേഹം ഏററവും അമൂല്യമായി കരുതിയതു്.

൧൮൨൩-ൽ ആ മഹാനുഭാവൻ കാലധൎമ്മം പ്രാപിച്ചു. ജന്നർ മരിച്ചു ഇരുപത്തെട്ടു വർഷംകഴിഞ്ഞപ്പോൾ അതായതു് ൧൮൫൧-ൽ ഇംഗ്ലണ്ടിൽ ഇതുസംബന്ധമായി ഒരു നൂതനനിയമം നടപ്പിലായി. ആ രാജ്യത്തുജനിയ്ക്കുന്ന സകല ശിശുക്കളെയും ഗോവസൂരിപ്രയോഗത്തിനു വിധേയരാക്കണമെന്നുള്ള നിർബ്ബന്ധമായ ഒരു രാജശാസനമായിരുന്നു പ്രസ്തുത നിയമം. ആ നിയമത്തിന്റെ ഫലമായിട്ടാണ് മസൂരി എന്ന മഹാമാരി ഇംഗ്ലണ്ടിൽ നിന്നും ഉച്ചാടനം ചെയ്യപ്പെടുന്നതിനിടയായതു് എന്നുള്ളകാൎയ്യം ഒരിക്കലും വിസ്മരിക്കത്തക്കതല്ല. അതുപോലെ നിർബ്ബന്ധിതമായ ഗോവസൂരിപ്രയോഗം ഭാരതത്തിലും നടപ്പാക്കിയിരുന്നെങ്കിൽ അതേ അനുഭവംതന്നെ ഇവിടെയും ഉണ്ടാകുമായിരുന്നു എന്നു വിശ്വസിക്കുന്നതിൽ അസാംഗത്യമില്ലല്ലോ.

"ലോകാഃ സമസ്താ സുഖിനോഭവന്തു."

---

പുസ്തകാഭിപ്രായം

## "ആശാൻ"

മഹാകവി കുമാരനാശാൻെറ സ്മരണയെ പുരസ്കരിച്ചു് ഓച്ചിറനിന്നും ശ്രീ: പി. ബ്രഹ്മമോഹനൻ പ്രസിദ്ധംചെയ്തിരിക്കുന്ന ഒരു സ്മാരഗ്രന്ഥമാകുന്നു ആശാൻ. കേരളത്തിലെ പ്രസിദ്ധസാഹിത്യകാരന്മാരുടെ ലേഖനങ്ങൾ ഈ ഗ്രന്ഥത്തിൽ സുലഭങ്ങളാണു്. മഹാകവിയുടെ മനോഹരമായ ഛായാപടം ഗ്രന്ഥത്തിനു് അലങ്കാരമായിട്ടുണ്ടു്. ക്രൗൺ നാലിലൊന്നുവലിപ്പത്തിൽ 108-പേജുകളുള്ള ഈ പുസ്തകത്തിനു് അഞ്ചലിൽ ഒരു രൂപായും തപാലിൽ ഒന്നര രൂപായുമാണു വിലവച്ചിരിക്കുന്നതു്. ശ്രീ: ബ്രഹ്മമോഹനൻെറ ഉദ്യമം നിഷ്ഫലമായിട്ടില്ലെന്നു പറയുവാൻ ഞങ്ങൾക്കു സന്തോഷമുണ്ടു്.

License No. 101. Dated 9—8—1926. Reg. No. T. 96.

# THE SAHODARI.

(A POPULAR MONTHLY JOURNAL.)



Printed and published by P. R. Narayanan at the Sri Rama Vilas Press, Quilon.